JIBIN




# മലങ്കര സഭ

ജൂൺ - 1997



കാലം ചെയ്ത

പുത്തൻകാവിൽ

മാർ പീലക്സിനോസ്

മെത്രാപ്പോലീത്തായുടെ

100-ാം ജന്മദിനം

1997 ജൂൺ 10-ന്

പാവനസ്മരണയ്ക്കു മുമ്പിൽ

ആദരാഞ്ജലികൾ

# സ്മരണിക തയ്യാറായി

മലങ്കര സഭാമാസികയുടെ

സുവർണ്ണ ജൂബിലി സ്മരണികയും

പ: ബസേലിയോസ്

മാർത്തോമ്മാ മാത്യൂസ്

പ്രഥമൻ സ്മരണാഞ്ജലിയും






ഉള്ളടക്കം

**A.** ദൈവശാസ്ത്രം, സഭാചരിത്രം. പ. പരുമല തിരുമേനിയുടെ ഊർശ്ലേം യാത്ര, സൺഡേസ്കൂൾ പ്രസ്ഥാനം. സഭാ പ്രസിദ്ധീകരണങ്ങൾ, മാർത്തോമ്മാ സിംഹാസനം, മാർതോമാ മാത്യൂസ് പ്രഥമൻ സ്മരണാജ്ഞലി തുടങ്ങിയ വിഷയങ്ങൾ സംബന്ധിച്ച് ഡോ. യാക്കൂബ് മാർ ഐറേനിയോസ്, ഫാ. റ്റി. ജെ. ജോഷ്വാ, പ്രൊ. കെ. എം. തരകൻ, ശമുവേൽ ചന്ദനപ്പള്ളി, പോൾ മണലിൽ, ഡോ: സിബി തരകൻ, അഡ്വ. പി. സി. മാത്യു, സി. ജെ. മണ്ണുമൂട് എന്നിവരുടെ പ്രൗഢലേഖനങ്ങൾ.

**B.** മിനി ഡയറക്ടറി, Malankara Orthodox Church and Other Oriental Orthodox Churches, Eastern Orthodox Churches, സഭാചരിത്രഫലകങ്ങൾ, ജീവചരിത്ര ഫലകങ്ങൾ.

**C.** കഴിഞ്ഞ 50 വർഷങ്ങളിൽ മലങ്കരസഭാ മാസികയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഫാ: പോൾ വർഗീസ് (ഡോ: പൗലൂസ് മാർ ഗ്രീഗോറിയോസ്), മല്പാൻ എൻ. എ. യോഹന്നാൻ (യൂഹാനോൻ മാർ സേവേറിയോസ്), റ്റി. എസ്. ഏബ്രഹാം കോറെപ്പിസ്കോപ്പാ, ഫാ. പൗലൂസ് കല്ലറക്കപറമ്പിൽ തുടങ്ങിയവരുടെ ശ്രദ്ധേയമായ ലേഖനങ്ങൾ, മാർ തോമാ ശ്ലീഹായുടെ 19 -ാം ശതവത്സര ജൂബിലി മഹാസമ്മേളന റിപ്പോർട്ട്, യാക്കൂബ് തൃതിയൻ പാത്രീയർക്കീസ് ബാവായുടെ വിടവാങ്ങൽ പ്രസംഗം, സഭാ മാസികയെപ്പറ്റി പ. ഗീവറുഗീസ് ദ്വിതീയൻ ബാവാ, പ. മാത്യൂസ് ദ്വിതീയൻ ബാവായുടെയും എഡിറ്റോറിയൽ ബോർഡ് പ്രസിഡൻറ് പീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായുടെയും സന്ദേശങ്ങൾ, ചീഫ് എഡിറ്റർ ഡോ. ഫാ. ജേക്കബ് കുര്യൻെറ നമോവാകം.

**D.** ചരിത്രത്തിൻെറ ഏടുകളിൽ നിന്നുള്ള ചിത്രങ്ങൾ.

മനോഹരമായ മൾട്ടികളർ കവർ, 170 പേജുകൾ അടങ്ങിയ സ്മരണിക പ്രസിദ്ധീകരിച്ചിരിക്കുന്നു. വില 25 രൂപാ മാത്രം ലേഖനകർത്താക്കൾക്കും, പരസ്യങ്ങൾ തന്നു സഹായിച്ചവർക്കും, ഏജൻറുമാർക്കും കോപ്പി സൗജന്യം.

പോസ്റ്റേജ് അടക്കം 30 രൂപാ 'Malankara Sabha' എന്ന പേരിൽ MO/Bank Draft എഴുത്ത് അയയ്ക്കുക. പണം അയയ്ക്കുമ്പോൾ സ്മരണികയ്ക്കു വേണ്ടി എന്ന് പ്രത്യേകം കാണിച്ചിരിക്കണം.

*മാനേജർ*, മലങ്കരസഭ,
ദേവലോകം പി. ഒ. കോട്ടയം, 686038

# മലങ്കരസഭ

ദേവലോകം, കോട്ടയം – 686 038

ലക്കം : 6 പുസ്തകം : 55

ജൂൺ 1997




**PATRON SAINT**



Typesetting: EZEE SCAN PVT. LTD., Ktm. Ph: 580708

 എഡിറ്റോറിയൽ 

# നമുക്കു നന്ദിയുള്ളവരായിരിക്കാം

**-ഫാ. ഡോ. ജേക്കബ് കുര്യൻ**

മലങ്കരസഭയുടെ ദീർഘമായ ചരിത്രത്തിൻെറ ഏടുകൾ പരിശോധിച്ചാൽ നാം നന്ദിയോടെ സ്മരിക്കേണ്ട അനേകരുണ്ടെന്നു കാണാം. ചിലരുടെ പേരുകൾ പോലും അറിയില്ലെങ്കിലും അവരുടെ കഷ്ടപ്പാടും കണ്ണുനീരും ഈ സഭയ്ക്കു വളമായി എന്നതിനു സംശയമില്ല. എട്ടുവർഷക്കാലം മലങ്കരയുടെ മെത്രാനായി ശോഭിച്ച ഒരു പിതാവിൻെറ ഓർമ്മപ്പെരുനാളിന്, കുർബ്ബാന ചൊല്ലിയ അച്ചനും നൂറിൽ താഴെ ആളുകളും മാത്രം സംബന്ധിച്ചതിനെക്കുറിച്ചു പറയുമ്പോൾ, അതിലും ദയനീയ ചരിത്രങ്ങൾ തിരിച്ചുകേൾക്കേണ്ടി വന്ന ഗതികേടാണ് നമ്മുടെ ബാക്കിപത്രം.

പതിനാറാം നൂറ്റാണ്ടിനുമുമ്പ് ഈ സഭയ്ക്ക് താങ്ങും തണലുമായി നിന്ന എത്രയെത്ര നാടുവാഴികളുണ്ട്! പൗരോഹിത്യ ശുശ്രൂഷകൾക്കും വിശ്വാസ ബോധനത്തിനും ഇടക്കണ്ണികളായി നിന്ന എത്രയെത്ര പേർഷ്യൻ മേലധ്യക്ഷൻമാരുണ്ട്! സഭാംഗങ്ങളെ ഐക്യത്തിലും ഐശ്വര്യത്തിലും വഴി നടത്തിയ എത്രയെത്ര ജാതിക്കുകർത്തവ്യന്മാരുണ്ട്! ഗുരുകുല മാതൃകയിൽ ഋഷിതുല്യന്മാരായി പരിശീലനം നൽകിയ എത്രയെത്ര വൈദികശ്രേഷ്ഠരുണ്ട്! പാശ്ചാത്യ സഭാ കേന്ദ്രങ്ങളുമായുള്ള ബന്ധം നിലനിർത്താൻ സഹായിച്ച എത്രയെത്ര വണിക്ക് ശ്രേഷ്ഠന്മാരുണ്ട്!

പതിനാറാം നൂറ്റാണ്ടിനുശേഷം, പോർത്തുഗീസുകാരുടെയും, പാപ്പായുടെ കിങ്കരന്മാരുടെയും പീഡനങ്ങൾ സഹിച്ച എത്രയെത്ര നേതാക്കളും സാധാരണ ജനങ്ങളുമുണ്ട്! വിശ്വാസത്തിൻെറ പേരിൽ വസ്തുവും വകകളും ഉപേക്ഷിച്ച് കൊച്ചിയിൽ നിന്ന് തിരുവിതാംകൂറിലേക്ക് ഓടേണ്ടിവന്നവരും, ആ യാത്രയിൽ ജീവൻപോലും ബലിയർപ്പിക്കേണ്ടി വന്നവരുമായ എത്രയെത്ര മൗദ്യോനേന്മാരുണ്ട്! അർക്കദിയാക്കോന്മാരുടെയും മാർത്തോമ്മാമാരുടെയും

## ഇതളുകൾ



''ഭരണകാലം'' അവരുടെ ''മരണ''കാലവും കൂടിയായിരുന്നില്ലേ!

ഇംഗ്ലീഷുകാരിൽ ചിലർക്ക് സ്ഥാപിത താല്പര്യങ്ങൾ ഉണ്ടായിരുന്നുവെങ്കിലും, ഈ സഭയെ ആത്മാർത്ഥമായി സ്നേഹിച്ചു സേവിച്ചവരും അവരിൽ എത്രയോ പേരുണ്ട്! അന്ത്യോഖ്യൻ മെത്രാന്മാരിലും പലരും നമ്മെ സ്വന്തമക്കളും സഹോദരങ്ങളുമായി കരുതിയ സ്നേഹത്തെ നമുക്ക് മുഴുവൻ പരിഹസിച്ച് തള്ളാൻ പറ്റുമോ? തോഴിയൂർ സഭാധ്യക്ഷന്മാർ നിർണ്ണായക ഘട്ടങ്ങളിൽ ചെയ്ത സേവനം ആർക്കു മറക്കാനാവും! ചുരുക്കത്തിൽ നമുക്കു സത്യത്തിനു സാക്ഷികളാകുന്നതോടൊപ്പം, നന്ദിയുള്ളവരായിരിക്കുവാനും ശ്രമിക്കാം. അതിനെവിടെയൊക്കെയോ, വീഴ്ചകൾ വരുത്തിയ '' ഗുരുത്വക്കേടി''ന്റെ ഭാഗമാണോ, നാമിന്നനുഭവിക്കുന്ന അസമാധാനം എന്നുപോലും ചിന്തിച്ചുപോകുന്നു. നാം നന്ദിയോടെ സ്മരിക്കേണ്ട പല വിശ്വാസികളും വൈദികസ്ഥാനികളെക്കാൾ എണ്ണത്തിലും, സേവനത്തിലും മികച്ചു നിൽക്കുന്നവരാണ്. അവരോടെല്ലാം നന്ദിയുള്ള ഒരു സഭാമനസ്സാക്ഷിയെ നമുക്കു മരിവിപ്പിക്കാതെ നോക്കാം. ●

**FOR FAVOURS RECEIVED**




A. THOMAS





MOHIN KOSHY ZACHARIA, KAIPATTOOR

# സുവിശേഷ കിരണങ്ങൾ

യാക്കോബ് മാർ ഐറേനിയോസ്

## പെന്തിക്കോസ്തിക്കുശേഷം അഞ്ചാം ഞായർ (ജൂൺ 22)

വി: ലൂക്കോസ് 9: 10-17

ദൈവരാജ്യ സുവിശേഷഘോഷണാർത്ഥം പ്രേഷിതരായിരുന്ന പന്ത്രണ്ട് ശിഷ്യന്മാരും മടങ്ങിയെത്തി ഉത്തരവാദിത്തം ഏൽപിച്ചയാളിന്റെ അടുത്തുവന്ന് തങ്ങളുടെ നടപടികളെക്കുറിച്ചുള്ള വിവരണം നൽകുന്നു.

1. സുവിശേഷവാഹികളായ പ്രവർത്തകരും സ്ഥാനികളും തങ്ങൾ പ്രേഷിതരാണെന്ന സത്യം വിസ്മരിക്കരുത്. അയച്ച ആൾ ചില പ്രത്യേക നിർദ്ദേശങ്ങളും പ്രതീക്ഷകളുമായാണ് അവരെ അയക്കുന്നത്. സുവിശേഷദൗത്യവും, പൗരോഹിത്യവൃത്തിയും സ്വന്തം നിലയിലല്ല; കർത്താവ് ഏൽപിച്ച ജോലി തന്റെ കൺമുമ്പിൽത്തന്നെ ചെയ്തു തികയ്ക്കുകയാണ് എന്നത് ശ്രേഷ്ഠതരമായ ഒരവബോധമാണ്. എങ്കിൽ ഇടയ്ക്കിടെ മടങ്ങിവന്ന് ഗുരുസവിധത്തിൽ തങ്ങളുടെ പ്രവർത്തനങ്ങളുടെ ഒരു " റിപ്പോർട്ട് " നൽകുകയും വേണം. എന്തായാലും എല്ലാം കഴിഞ്ഞ് ആദ്യാവസാനം " നടപ്പുകളെ "പ്പറ്റി ഒരു ചോദ്യവും പറച്ചിലും ഉണ്ടാകുമല്ലോ. റിപ്പോർട്ട് നൽകാൻ കൂട്ടാക്കാത്തവൻ താന്തോന്നിയാണ്. യജമാനനോടുള്ള കടപ്പാട് അവൻ മറന്നു കളഞ്ഞിരിക്കുന്നു.

2. അപ്പോസ്തലന്മാർ മടങ്ങിവന്ന് തങ്ങൾ ചെയ്തതെല്ലാം കർത്താവിനെ അറിയിച്ചയുടൻ, അവിടുന്ന് അവരെയും കൂട്ടി ഒരു ഏകാന്ത സ്ഥലത്തേയ്ക്കു നീങ്ങി, ഇത് മറ്റൊരു പ്രതീകമാണ്. പ്രവർത്തനവും, റിപ്പോർട്ടു നൽകലും കഴിഞ്ഞാൽ കർത്താവിനോടൊപ്പം കുറെസമയം ഏകാന്തതയിൽ ചിലവഴിക്കുകയാണ്. ഇത് ഏക്കാലത്തെയും ആത്മീകപ്രവർത്തകർക്കുള്ള സന്മാതൃകയാണ്. ഏകാന്തതയും ധ്യാനവുമില്ലെങ്കിൽ പ്രവർത്തനം ഉണങ്ങി വരണ്ട് ചൈതന്യം നഷ്ടമാകും.

3. തന്റെ ശുശ്രൂഷയുടെ ഭാഗമായി യേശു "ഇടയനില്ലാത്ത ആടുകളെപ്പോലെ വലഞ്ഞിരുന്ന" ജനതയ്ക്ക് മൂന്നുകാര്യങ്ങൾ നൽകി.

1. ദൈവരാജ്യത്തിന്റെ സുവിശേഷം
2. രോഗികൾക്കുസൗഖ്യം
3. വിശന്നവർക്കു ഭക്ഷണം.

എക്കാലത്തെയും സഭാശുശ്രൂഷകർക്കും മിഷനറിമാർക്കുമായി കർത്താവ് ഈ മാതൃക വച്ചിരിക്കുന്നു. ജനക്കൂട്ടത്തിന്റെ വലിപ്പം കണ്ട് എങ്ങനെ അവരെ ശുശ്രൂഷിക്കാനാവും എന്ന് പ്രേഷിതർ ആകുലപ്പെട്ടത് സ്വാഭാവികം. പക്ഷെ അവരുടെ ചുമതലയിൽ നിന്ന് അവർ പിന്തിരിയാൻ പാടില്ല. അപ്പോഴെല്ലാം കർത്താവുതന്നെ അവർക്ക് ആശ്രയവും മാതൃകയും. " നിങ്ങൾ അവർക്ക് ഭക്ഷണം (വസ്ത്രം, ഔഷധം, ഉപദേശം, മാതൃക, ആശ്വാസം) നൽകുക " എന്ന കൽപന എന്നും നമ്മുടെ കാതിൽ മുഴങ്ങട്ടെ! തന്റെ വീട്ടുകാർക്ക് തക്കസമയത്ത് "ഭക്ഷണം" കൊടുക്കുന്നതിനാണല്ലോ വേലക്കാരെ നിയമിച്ചിരിക്കുന്നത്.

4. ജനങ്ങൾക്ക് ഇത് പന്തിഭോജനമാണ്. അമ്പതു പേർ വീതമുള്ള പന്തികളായിട്ടാണ് അവർ ഇരിക്കുന്നത്. കർത്താവു ചെയ്യുകയും പറയുകയും ചെയ്യുന്ന എല്ലാറ്റിനും ഒരു "അടുക്കും ചിട്ടയും ഔചിത്യവും കാണുന്നില്ലേ? " നീ പോയി നിന്നെത്തന്നെ പുരോഹിതനു കാണിക്കുക ". "നിങ്ങളിൽ പാപമില്ലാത്തവൻ ആദ്യം കല്ലെറിയട്ടെ" എന്നീ വാക്കുകൾ ഓർമ്മിക്കുന്നില്ലേ? ഉയർത്തെഴുന്നേറ്റ കർത്താവ് തന്റെ മുഖശീല മടക്കി കബറിൽ വയ്ക്കാൻ മറന്നില്ല! എല്ലാം ക്രമമായും ചിട്ടയായും നടക്കണമെന്നാണവിടുത്തെ ആഗ്രഹം.-- ആരാധനയായാലും, ഭരണകാര്യങ്ങളായാലും, കൂട്ടായ്മയായാലും.

5. അൽപമായിരുന്നത് വർദ്ധിപ്പിച്ച് എല്ലാവരെയും തൃപ്തിപ്പെടുത്താൻ അവിടുത്തേക്കു കഴിയും. നമ്മുടെ ചെറിയ കഴിവുകളും, വലിയ പ്രതീക്ഷകളുമെല്ലാം യേശുവിനെ ഏൽപിക്കുമോ?

## പെന്തിക്കോസ്തിക്കുശേഷം ആറാം ഞായർ (ജൂൺ 29) (ശ്ലീഹാനോമ്പു വീടൽ)

വി. മത്തായി 15: 32-39; 20: 1-16

1. വിശപ്പും ദാഹവും മറന്ന് കർത്താവിന്റെ വചനങ്ങൾ ശ്രവിച്ചുകൊണ്ടിരുന്ന ജനങ്ങളിൽ തന്റെ മനസലിഞ്ഞു. അത് കേവലം സഹതാപമായി അസ്തമിക്കുകയല്ല; ആ മനസ് അതിനു പോംവഴി തേടുകയാണ്. മനുഷ്യരുടെ ബുദ്ധിമുട്ടുകളിലും ദു:ഖങ്ങളിലും മനസലിയുന്ന യേശുവിന്റെ ചിത്രം എത്ര മനോഹരം? ആ സ്നേഹത്തെ നമുക്കു വിട്ടുമാറാനാവുമോ?. ആ സന്നിഗ്ദ്ധഘട്ടത്തിൽ ഏഴപ്പവും രണ്ടു ചെറുമീനുകളുമാണ് ശിഷ്യന്മാരുടെ കരുതൽ ശേഖരത്തിലുണ്ടായിരുന്നത്. ജനങ്ങൾക്കു

വേണ്ടി ശിഷ്യന്മാർ തങ്ങളുടെ ആവശ്യത്തിനുമാത്രം കരുതിയിരുന്ന ഭക്ഷണം വിട്ടുകൊടുക്കേണ്ടിവന്നു. അവരുടെ അപ്പം വെള്ളത്തിന്മേൽ എറിഞ്ഞപ്പോൾ പതിന്മടങ്ങായി തിരികെക്കിട്ടി. അബ്രഹാം യിസഹാക്കിനെ ബലി നൽകാൻ തയ്യാറായതുപോലെ.

സമസ്തവും യേശുവിന് വിട്ടുകൊടുത്താൽ അത് വർദ്ധിച്ച് അനുഗ്രഹനിമിത്തമാകും-- അവർക്കു മാത്രമല്ല അനേകർക്കും .

2. പത്രോസും പൗലൂസും മുന്തിരിത്തോട്ടത്തിലെ വേലക്കാർതന്നെ. പത്രോസ് കാലത്തെ തന്നെ ജോലിക്കിറങ്ങി. പൗലോസ് വിളിക്കപ്പെട്ടത് പതിനൊന്നാം മണിസമയത്തും. ജോലിക്കാരുടെ അനുസരണവും ആത്മാർത്ഥതയുമാണ് വിലമതിക്കപ്പെടുന്നത്.

3. ജോലിക്കു തയ്യാറായിരിക്കുന്നവരെ പലസമയത്തായിട്ടാണ് വിളിക്കുന്നത്. ആരും വേലയില്ലാതെയും വേലചെയ്യാതെയും അലസമായി സമയം കളയരുതെന്നാണ് യജമാനൻെറ ആഗ്രഹം. ജീവിതത്തിൻെറ നാൽക്കവലകളിൽ വച്ച് അദ്ദേഹം പലരോടും ഈ ചോദ്യം ആവർത്തിക്കും; '' നിങ്ങൾ ദിവസം മുഴുവനും മിനക്കെട്ടിരുന്നു സമയം പാഴാക്കുന്നത് എന്തിന്''? അദ്ധ്വാനിക്കുന്നതിനാണ് നമ്മെ എല്ലാവരേയും വിളിച്ചിരിക്കുന്നത്. പിതാവുതാനും ഇന്നോളം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

4. ഇതിനൊരു മറുവശമുണ്ട്. കുറെപ്പേരെങ്കിലും ജോലിചെയ്യാതെ തെരുവിൽ സമയം ചിലവിടുന്നതിനു കാരണമുണ്ട്; ആരും അവരെ കൂലിക്കുവിളിച്ചില്ല, അത്രതന്നെ, അവസരം ലഭിക്കാത്തതിനാൽ പ്രവർത്തിക്കാനാവാത്ത നിസ്സഹായർ എത്രയധികം?. തൊഴിൽ ചെയ്യാത്തതിന് അവരെ കുറ്റപ്പെടുത്താനാവില്ല. പ്രവർത്തിക്കാൻ കഴിവും മനസ്സും ഉള്ളവർക്കു മുമ്പിൽ അവസരങ്ങളുടെ വാതിൽ കൊട്ടിയടയ്ക്കപ്പെടുന്നതിന് ന്യായീകരണമില്ല. '' ആരും ഞങ്ങളെ കൂലിയ്ക്കു വിളിച്ചില്ല'' എന്നത് ന്യായീകരിക്കത്തക്കതുതന്നെയാണ്. പ്രവർത്തനക്ഷമരായ ആരെയും '' അടുപ്പിക്കാതെ'' അവസരങ്ങളും അധികാരങ്ങളും സ്ഥിരമായി കയ്യടക്കി വച്ചിരിക്കുന്നവർക്ക് ഈ ഭാഗം നല്ല ഒരു സാധനപാഠമാണ്.

5. പ്രതിഫലം നൽകുന്നത് ദൈവമാണ്. ''കർത്താവേ ഇവനെന്തു ഭവിക്കും''? എന്ന ജിജ്ഞാസാനിർഭരമായ ചോദ്യം അസ്ഥാനത്താണ്. ദൈവം പ്രതിഫലം നൽകുമ്പോൾ അതെപ്പറ്റി പരാതി പറയാനോ, സഹജോലിക്കാരനോട് അസൂയപ്പെടാനോ ആർക്കും കാര്യമില്ല. സീനിയോറിറ്റിയും, സ്വാധീന-മേധാശക്തിയുമൊന്നുമല്ല പ്രതിഫലദാനത്തിൻെറ മാനദണ്ഡം. ഇവിടെ മനുഷ്യദൃഷ്ടിയിൽ മുമ്പന്മാർ പിൻതള്ളപ്പെടുന്നു. നിസ്സാരരും, ചെറിയവരുമായി ഗണിക്കപ്പെട്ടിരുന്നവർ മുൻനിരയിലേക്കാനയിക്കപ്പെടുന്നു. ദൈവത്തിൻെറ നീതിയാണിത്!.

## പെന്തക്കൊസ്തിക്കുശേഷം ഏഴാം ഞായർ (ജൂലൈ 6)

**വി: മാർക്കോസ് 3: 20-30**

എത്ര ഉന്നതനായാലും സ്വന്തദേശത്തും സ്വന്തക്കാരുടെയും പരിചയക്കാരുടെയും ഇടയിൽ വേണ്ടവണ്ണം അർഹമായി ആദരിക്കപ്പെടുന്നത് അപൂർവ്വമാണ്. തൊട്ടടുത്ത മാണിക്യത്തെ അവഗണിച്ച് അകലെക്കാണുന്ന പളുങ്കിനുനേരെ കൈനീട്ടുന്നതാണ് ലോകത്തിൻെറ രീതി.

യേശുവും സ്വന്തസ്ഥലത്തും സ്വകുടുംബാംഗങ്ങളുടെ ഇടയിലും വേണ്ടവണ്ണം ആദരിക്കപ്പെട്ടില്ല. അവർ ആദരവ് കൊടുത്തില്ലെന്നു മാത്രമല്ല, അന്യായമായി തനിക്കെതിരെ ദോഷാരോപണം നടത്തുകയും ചെയ്തു. യേശുവിനെ കാണാനും, കേൾക്കാനും സഹായങ്ങൾ നേടാനും ധാരാളം ആളുകൾ വന്നുകൂടുന്നത് സ്വന്തക്കാർക്കുപോലും ദഹിച്ചില്ല! അവന് 'ബുദ്ധിഭ്രമമാണ് '' എന്നതാണ് അവരുടെ ഭാഷ്യം. ഇവിടെ ആർക്കാണ് ബുദ്ധിഭ്രമം? അർഹമായതിന് അംഗീകാരം നൽകാതെ ആരോപണം ഉന്നയിച്ച് ''കൊച്ചാക്കാൻ'' ശ്രമിക്കുന്നതാരോ അവർക്കാണ് ബുദ്ധിഭ്രമം.

യരുശലേംകാരായ ന്യായശാസ്ത്രികൾ പണ്ഡിതന്മാരാണെന്നാണ് വയ്പ്പ്. അവരുടെ കണ്ടുപിടുത്തമാണ് രസകരം. യേശു ഭൂതങ്ങളുടെ തലവനായ ബേൽസബൂബിനെ ഉപയോഗിച്ചാണ് ഭൂതങ്ങളെ പുറത്താക്കുന്നത് എന്നാണ് അവരുടെ വ്യാഖ്യാനം. യേശു ഭൂതോപാസകനും മന്ത്രവാദിയുമാണ്; അവന് യാതൊരുശക്തിയും മേന്മയുമില്ല എന്നാണ് അവർ പ്രചരിപ്പിച്ചത്. സ്വന്തക്കാർക്കും മേധാശക്തികൾക്കും യേശുവിൻെറ വളരുന്ന കീർത്തികണ്ടിട്ട് അസൂയ മാത്രം.

പിശാചിനെ ഉപയോഗിച്ച് പിശാചിനെ പുറത്താക്കുക എന്നത് യുക്തിവിരുദ്ധമാണെന്ന് കർത്താവ് വ്യക്തമാക്കുന്നു. പിശാചിനെ കൂട്ടുപിടിക്കുന്നവൻ പിശാചിൻെറ സ്നേഹിതനാണ് . പിന്നെ പിശാചിനെ പിണക്കാൻ അവനെങ്ങനെ കഴിയും ? മാത്രമല്ല; പിശാചുക്കൾ തമ്മിൽ മനുഷ്യനെ ദ്രോഹിക്കുന്ന കാര്യത്തിലെങ്കിലും ഏകാഭിപ്രായക്കാരാണ്. അവർ തമ്മിത്തല്ലിയാൽ അവരുടെ സാമ്രാജ്യം ക്ഷയിക്കുമല്ലോ ?

ഇവിടെ സംഭവിക്കുന്നതിൻെറ യാഥാർത്ഥ്യം അവിടുന്ന് വെളിപ്പെടുത്തുന്നു. ദൈവരാജ്യത്തിൻെറ വരവോടെ ബലവാൻ (സാത്താൻ) ബന്ധിക്കപ്പെട്ടിരിക്കുന്നു. പിന്നീട് അവൻെറ രാജ്യംകൊള്ളചെയ്യപ്പെടുന്നു . അവൻെറ ആശ്രിതരായ പിശാചുക്കൾ ബഹിഷ്കരിക്കപ്പെടുന്നു. ദൈവപുത്രൻെറ പ്രവർത്തനം ഇതാണ്.

പരിശുദ്ധാത്മാവിന് എതിരായി ദൂഷണം പറയുന്നത് അക്ഷന്തവ്യമാണ്. അകാരണമായി ധാർമിക നേയും ധാർമ്മികതയെയും അധിക്ഷേപിക്കുന്നതും, സത്യം അറിഞ്ഞിട്ടും അതിനെ എതിർക്കുന്നതും, മാന്യതയെ, ധാർഷ്ട്യവും അഹങ്കാരവും കൊണ്ട് നേരിടാൻ ശ്രമിക്കുന്നതുമെല്ലാം ഈ ഗണത്തിൽപ്പെടും. ഈ കൊടിയ അധർമ്മം നമ്മിലുണ്ടാകാതിരിക്കട്ടെ.

## പെന്തിക്കൊസ്തിക്കുശേഷം എട്ടാം ഞായർ ( ജൂലൈ 13)

വി: യോഹന്നാൻ 6: 47-59

"ഇത് കഠിനവാക്ക്; ഇത് ആർക്ക് ചെവിക്കൊള്ളാനാകും?" എന്ന് ശിഷ്യന്മാർപോലും ചകിതരായി പ്രഖ്യാപിക്കത്തക്കവിധം ഘനഗംഭീരമായി, യേശു തമ്പുരാൻ മനുഷ്യരക്ഷയെ പ്രതിപാദിച്ച് പ്രസ്താവിച്ച മർമ്മപ്രധാനമായ വാക്കുകളാണ് ഇവിടെ ചിന്താവിഷയം. അന്നു മുതൽ തന്നെ പിൻചെല്ലുന്നവർ ഈ വാക്കുകൾക്കു കാതോർക്കുന്നു. വിശുദ്ധകുർബാന സ്വീകരണത്തിന് ഇവ ഉറപ്പേകുന്ന ജീവവചനങ്ങളാണ്. നൂറ്റാണ്ടുകളായി ആത്മീകതയോട് ആഭിമുഖ്യമുള്ളവർ ഈ വചനങ്ങളെ ധ്യാനിക്കുന്നു.

മനുഷ്യൻ നിത്യനായി ജീവിക്കണമെന്നാണ് ദൈവത്തിൻെറ ഇംഗിതം. അതിന് വഴിയെന്താണ്? ദൈവമാണ് വഴിയും സത്യവും ജീവനും. യേശു കൽപിച്ചു 'എൻെറ അടുക്കൽ വരികയും എന്നിൽ വിശ്വസിക്കുകയും ചെയ്യുന്നവന് പിന്നീട് പൈദാഹങ്ങളുണ്ടാവില്ല'. പരിമിതിയുള്ളിടത്താണ് വിശപ്പും ദാഹവും പ്രത്യക്ഷപ്പെടുന്നത് ദൈവപുത്രനിൽ ശരണം വച്ചിരിക്കുന്നവർ നിത്യമായ ജീവന് അർഹനാണ്, കാരണം അവിടുന്ന് നിത്യനാണ്. താൽകാലികമായവയിൽ ശരണം വച്ചാൽ അവ അപ്രത്യക്ഷമാകുമ്പോൾ പ്രത്യാശയും തകരും. ജീവനിലും അനന്തരവും യേശുവിൽ മാത്രം ശരണപ്പെടുന്നവർക്കാണ് നിത്യജീവിതഭാഗ്യത്തിൻെറ കവാടം തുറന്നു കിട്ടുന്നത്.

രണ്ടാമത്, തന്നിൽ വിശ്വസിക്കുന്നവർക്ക് യേശു തന്നെത്തന്നെ നൽകുന്നു. അവിടുന്ന് എത്തിപ്പോകാത്ത ഭക്ഷണമാണ്. നശിച്ചുപോകുന്ന അപ്പം തിന്ന് നശ്വരതയിലേയ്ക്ക് ഒഴുകുന്നു. മനുഷ്യന് ഇതാ ജീവനുള്ളതും അനശ്വരജീവനിലേക്ക് നയിക്കുന്നതുമായ ഭക്ഷണം. ഇത് സ്വർഗ്ഗത്തിൽ നിന്നും മനുഷ്യസ്നേഹം മൂലം ഇറങ്ങിവന്ന അപ്പമാണ്.

മുമ്പ് 'മന്ന' യെ സ്വർഗ്ഗയപ്പമായി ഇസ്രയേൽ കരുതിയിരുന്നു. ആ വീക്ഷണം അവരുടെ ഹ്രസ്വദൃഷ്ടിയിൽ നിന്നുണ്ടായതാണ്. അത് നിത്യജീവൻെറ ഭക്ഷണമായിരുന്നില്ല. സ്വർഗ്ഗത്തിൽ നിന്നിറങ്ങിയ യഥാർത്ഥ അപ്പം ബേതലഹേമിൽ പിറന്ന ദൈവപുത്രൻ തന്നെ. തൻെറ ശരീരരക്തങ്ങൾ കൂദാശയിലൂടെ, തന്നെ വിശ്വസിക്കുന്നവർക്കു ഭക്ഷണമായി അവിടുന്നു നൽകിയിരിക്കുന്നു. അവിടുന്ന് നിത്യനായി ജീവിക്കുന്നതിനാൽ തൻെറ ശരീരരക്തങ്ങൾ അനുഭവിക്കുന്നവരും ജീവിക്കും എന്ന നേയ്ക്കുമായി.

വീണ്ടും ജനനം "വെള്ളത്താലും ആത്മാവാലും" ആയിരിക്കുന്നതുപോലെ യേശുവിൻെറ ശരീരരക്തങ്ങൾ അപ്പം വീഞ്ഞുകൾ വഴി കൗദാശികമായി നമ്മിലെത്തുന്നു. നാമതിനെ "രഹസ്യം" (റോസോ) എന്നാണല്ലോ വിളിക്കേണ്ടത്.

ദൈവത്തിനു മനുഷ്യൻെറ നേർക്കുള്ള സ്നേഹം ഗ്രഹിക്കാവുന്നതോ, അളക്കാവുന്നതോ അല്ല. ഈ രഹസ്യങ്ങളെ ബുദ്ധിയുടെ തലത്തിൽ അനായാസേന അപഗ്രഥിക്കാവുന്നതുമല്ല. അവയെ ആരാധിക്കുവാനല്ലതെ വിവേചിപ്പാൻ നമുക്കാവില്ല. പരിശുദ്ധകുർബാനയുലൂടെ അവിടുന്ന് നൽകിയിരിക്കുന്ന വലിയരാഹസ്യത്തെ ധ്യാനിക്കാം. സ്നേഹം കൊണ്ടും കൃതജ്ഞതകൊണ്ടും തന്നോടു പ്രതികരിക്കാം ഇതു സഭയിലെ ഏറ്റവും വലതും മനോജ്ഞവുമായരഹസ്യമാണ്. അതിനുവേണ്ടിയും, അതുനിമിത്തവുമാണ് സഭയുടെ മറ്റെല്ലാ വൃത്തികളും.

# നീതിമാനായ യോസേഫ്

ഡോ: പുന്നൂസ് യു. പാന്തൂർ

നമ്മുടെ കർത്താവും ലോകരക്ഷകനുമായ യേശു ക്രിസ്തുവിന്റെ വളർത്തുപിതാവായ വിശുദ്ധയോസേഫിനെക്കുറിച്ചു വളരെ ചുരുക്കമായി മാത്രമേ വി. വേദപുസ്തകത്തിൽ പരാമർശിചിട്ടുള്ളു. വി. മത്തായി ഒന്നാം അദ്ധ്യായം 1 മുതൽ 16 വരെയുള്ള വാക്യങ്ങളിൽ യോസേഫിന്റെ വംശാവലിപ്പട്ടിക കൊടുത്തിട്ടുണ്ട്. അതിൽ 16-ാം വാക്യത്തിൽ "യാക്കോബ് മറിയയുടെ ഭർത്താവായ യോസഫിനെ ജനിപ്പിച്ചു. അവളിൽ നിന്നു ക്രിസ്തു എന്നു പേരുള്ള യേശു ജനിച്ചു" എന്നു വായിക്കുന്നുണ്ട്. യോസഫും യേശുവുമായുള്ള ബന്ധത്തിന്റെ ഒരു സൂചനയാണു ഇവിടെ കാണുന്നത്. യോസേഫിന്റെ പുത്രനായി യേശു ജനിച്ചു എന്നു പറയുകയല്ല എഴുത്തുകാരൻ ചെയ്തത്, പ്രത്യുത യോസേഫിന്റെ ഭാര്യയായ മറിയയിൽ യേശു ജനിച്ചു എന്നാണ്. ഈ ഭാഷാ പ്രയോഗം വളരെ അർത്ഥവത്താണ്. യിസ്രായേലിനെ രക്ഷിപ്പാനുള്ളവൻ കന്യകയിൽ നിന്നും ജനിക്കേണം എന്ന ദൈവവിധി നടപ്പാക്കാൻ തക്കവണ്ണം ദൈവാത്മാവു മറിയയിൽ പ്രവർത്തിച്ചു (യേശു 7:14) യോസേഫിന്റെ വംശാവലി പട്ടിക പരിശോധിച്ചാൽ അദ്ദേഹം അബ്രഹിമിന്റെ കുലത്തിൽ ദാവീദിന്റെ വംശത്തിൽ ജനിച്ചവനാണെന്നു തെളിയുന്നു.

വി. ലൂക്കോസ് 3- 23- 28 വാക്യങ്ങളിൽ യോസേഫിന്റെ ആദ്യം വരെയുള്ള വംശാവലി കൊടുത്തിരിക്കുന്നു. ഈ കണക്കനുസരിച്ചു ആദാം മുതൽ യോസേഫുവരെ 75 തലമുറകൾ കടന്നുപോയതായി കാണാം. മേല്പറഞ്ഞ രണ്ടു ഭാഗങ്ങളിലും (മത്ത: 1:1-16, ലൂക്കോ 3: 23-38) കാണുന്ന പാരമ്പര്യ പട്ടികകൾ തമ്മിൽ സാരമായ അന്തരമുണ്ട്. രണ്ടിലും അബ്രഹാം മുതൽ ദാവീദുവരെയുള്ള പേരുകൾ വ്യത്യസ്തങ്ങളാണ്. ദാവീദിന്റെ മകനായ ശലോമോന്റെ പിൻതുടർച്ചക്കാരനായിട്ടാണ് യോസേഫ് ജനിച്ചതെന്നു വി. മത്തായി രേഖപ്പെടുത്തുമ്പോൾ ദാവീദിന്റെ മകൻ നാഥാന്റെ പിൻതുർച്ചകാരനായിട്ടാണു യോസേഫിനെ വി. ലൂക്കോസ് കാണുന്നത്. യോസേഫിന്റെ പിതാവെന്നു വി. ലൂക്കോസ് രേഖപ്പെടുത്തുന്ന ഹേലി യോസേഫിന്റെ സ്വന്തം പിതാവല്ല എന്നും ഭാര്യയായ മറിയയുടെ പിതാവാണെന്നും യഹൂദാപാരമ്പര്യമനുസരിച്ച് ഇവിടെ യോസേഫ് ഹേലിയുടെ മകൻ എന്നു രേഖപ്പെടുത്തിയിരിക്കുകയാണെന്നും പ്രബലമായ ഒരു അഭിപ്രായം വേദപണ്ഡിതന്മാരുടെ ഇടയിൽ ഉണ്ട്. ഇതു എങ്ങനെ ആയാലും യോസേഫ് ദാവീദിന്റെ കുലത്തിൽ പെട്ടവനാണെന്നും തനിക്കു യാതൊരു വിധത്തിലും കുലമഹിമക്കുറവോ പാരമ്പര്യക്കുറവോ ഇല്ലെന്നും എഴുത്തുകാർ നിസ്തർക്കം തെളിയിച്ചിരിക്കുന്നു. യോസേഫിന്റെ സ്ഥലം തൊഴിൽ തുടങ്ങിയവയെക്കുറിച്ചും അല്പവിവരങ്ങൾ മാത്രമേ സുവിശേഷങ്ങൾ രേഖപ്പെടുത്തിയിട്ടുള്ളു. അദ്ദേഹം ദാവീദിന്റെ പട്ടണമായ ബേത്‌ലഹേമിൽ നിന്നുള്ളവനും ഗലീലിയയിലെ നസ്റേത്തിൽ പാർക്കുന്നവനുമായിരുന്നു. തച്ചുവേലയായിരുന്നു തന്റെ പ്രധാനതൊഴിൽ തച്ചനായ യോസേഫ് എന്നദ്ദേഹം അറിയപ്പെട്ടിരുന്നു. യേശുവിനെയും 'തച്ചന്റെ മകൻ' എന്നു ജനം വിളിച്ചതും അതുകൊണ്ടാണ്.

വി. ലൂക്കോസ് 3:28 ന്റെ ആദ്യഭാഗം ശ്രദ്ധേയമാണ്. യേശു പൊതുരംഗത്തേക്കു കടന്നു വന്ന കാലഘട്ടത്തെക്കുറിച്ചാണ് ഇവിടെ പറയുന്നത്. "അവൻ (യേശു) യോസേഫിന്റെ മകൻ എന്നു ജനം വിചാരിച്ചു" എന്നാണു ഇവിടെ വായിക്കുന്നത്. ഈ വാക്യത്തിൽ ജനത്തിന്റെ ധാരണ ശരിയായിരുന്നില്ല എന്നത്രെ സുവിശേഷകർത്താവു അസന്നിദ്ധമായിസൂചിപ്പിക്കുന്നത്. യേശുവിനെക്കുറിച്ച ജനം വിചാരിക്കുന്നത് 'യോസേഫിന്റെ മകൻ' എന്നു തന്നെയായിരുന്നു. വി. ലൂക്കോസ് 4:22 ൽ യേശുവിന്റെ വാക്ചാതുര്യവും ജ്ഞാനവും കണ്ടിട്ടു ജനം താല്പര്യപ്പെടുകയും 'ഇവൻ യോസേഫിന്റെ മകൻ അല്ലയോ' എന്നു പറഞ്ഞതായും കാണുന്നു.

യോസേഫിന്റെ ആദ്യഭാര്യ മരിച്ചുപോയിരുന്നു എന്നും മറിയ തന്റെ രണ്ടാം ഭാര്യയായിരുന്നു എന്നും കർത്താവിന്റെ സഹോദരന്മാർ എന്നറിയപ്പെട്ടിരുന്ന യാക്കോബ്, യോസേഫ്, യൂദാ, ശീമോൻ എന്നിവർ യോസേഫിന്റെ ആദ്യഭാര്യയിലുണ്ടായ മക്കളായിരുന്നു എന്നും വിശ്വസിച്ചുപോരുന്നു.

യോസേഫ് എത്ര വയസ്സുവരെ ജീവിച്ചിരുന്നു എന്നോ യേശു ക്രിസ്തുവിന്റെ എത്രാമത്തെ വയസ്സിൽ മരിച്ചുവെന്നോ യാതൊരു സൂചനയും സുവിശേഷകർ നല്കുന്നില്ല. യേശുവിന്റെ പന്ത്രണ്ടാം വയസ്സിൽ അന്നത്തെ യഹൂദാ മര്യാദപ്രകാരം യേശുവിനെയും കൂട്ടി യോസേഫും മറിയാമും കൂടി യെരുശലേം ദേവാലയത്തിൽ പോയതായി വായിക്കുന്നുണ്ടല്ലോ? (വി. ലൂക്കോസ്

2:41-51) പിന്നീടു യോസേഫിനെക്കുറിച്ചു യാതൊരു സുചനയും സുവിശേഷങ്ങളിൽ കാണുന്നില്ല. കർത്താവിന്റെ മരണ സമയത്തു മാതാവായ മറിയാമിനെ തന്റെ പ്രിയശിഷ്യനായ യോഹന്നാനെ ഏല്പിക്കുന്നതിൽ നിന്നും ആ സമയത്തു യോസേഫ് ജീവിച്ചിരുന്നില്ല എന്നു വേണം അനുമാനിക്കുവാൻ.

## യോസേഫിന്റെ സ്വഭാവവിശേഷങ്ങൾ

യോസേഫിന്റെ സ്വഭാവവിശേഷങ്ങൾ തെളിയിക്കുന്ന ഉരകല്ലുകളായിരുന്നു അദ്ദേഹത്തിന്റെ മറിയാമുമായുള്ള വിവാഹവും യേശുക്രിസ്തുവിന്റെ ജനനവും. മശിഹായുടെ ജനനത്തോടനുബന്ധിച്ചുള്ള എല്ലാ സംഭവങ്ങളും യോസേഫിന്റെ വ്യക്തിപ്രഭാവം തെളിയിക്കുന്നതിനു പര്യാപ്തമാകുന്നു. തനിക്കുവിവാഹം നിശ്ചയിക്കപ്പെട്ടിരുന്ന പെൺകുട്ടി ഗർഭവതിയാണെന്നു താൻ മനസ്സിലാക്കുന്നു. എന്തൊരു പോരാട്ടമായിരിക്കണം ആ മനസ്സിൽ നടന്നിട്ടുണ്ടായിരുക്കുക? മതത്തിന്റെയും ലോകത്തിന്റെയും മുമ്പിൽ കുറ്റവാളിയാകേണ്ടവളാണു മറിയാം. വിവാ ഹിതയാകാതെ ഗർഭിണിയായാൽ കല്ലെറിഞ്ഞു കൊല്ലുന്നതിനു നിയമങ്ങളുണ്ടായിരുന്നു (ആവ : 22: 23: 24) പക്ഷേ എല്ലാ മാനസ്സീക പോരാട്ടങ്ങളെയും പരീക്ഷണങ്ങളെയും വിജയകരമായി നേരിടുന്നതിനും ജയിക്കുന്നതിനും യോസേഫിനുസാധിച്ചു.

അദ്ദേഹം നീതിമാനാകകൊണ്ടും അവൾക്കു ലോകപവാദം വരുത്തുവാൻ അദ്ദേഹത്തിനു മനസ്സില്ലായ്മകൊണ്ടും അവളെ ഗൂഢമായി ഉപേക്ഷിപ്പാൻ ഭാവിച്ചു '(മത്ത 1: 19, ആവ 24 : 1 ) ഈ ഭാഗത്തുനിന്നു യോസേഫിനെക്കുറിച്ചു പലതും പഠിക്കുവാൻ നമുക്കു സാധിക്കുന്നു. അദ്ദേഹം നീതിമാനായിരുന്നു. അദ്ദേഹത്തിന്റെ നീതിയുടെ ത്രാസിൽ മറിയം കുറ്റക്കാരിയാണെങ്കിലും അവളെ ലോകത്തിനു മുമ്പിൽ അപഹാസിതയാക്കുന്നതിനു അദ്ദേഹത്തിന്റെ മനസാക്ഷിഅനുവദിച്ചില്ല. എന്തൊരു ഹൃദയവിശാലത ! എന്തൊരു അന്തസത്ത ! എന്തൊരു മഹനീയ മാതൃക. കാര്യങ്ങളുടെ നിജസ്ഥിതി അറിയുന്നതുവരെ ക്ഷമയോടെ കാത്തിരിക്കുവാനും മറിയയോടു കരുണയോടെ പെരുമാറുവാനും യോസേഫ് തീരുമാനിച്ചു. തന്റെ ഭാഗത്തുനിന്നും ഒരു ചെറിയ പിഴ ഒരു പാഴ്‌വാക്ക് മറിയാമിന്റെ ജീവിതത്തെ തകർത്തു കളയുമായിരുന്നു. ഭാര്യഭർത്താക്കന്മാർതമ്മിൽ സംശയാലുക്കളായി എത്രനാളാണു ഒരുമിച്ചു ജീവിക്കുക ! പരസ്പരം വിശ്വാസമില്ലായ്മ അനേകകുടുംബങ്ങളെ തകർത്തുകളഞ്ഞിട്ടില്ലേ? ഇന്നും തകർത്തുകൊണ്ടിരിക്കുന്നില്ലേ? കാര്യത്തിന്റെ സത്യാവസ്ഥ അറിയാതെ തന്റെ കൂട്ടാളിയെ കുറ്റപ്പെടുത്തുവാനും ചെളിവാരിഎറിയുവാനും മുതിരുന്നവരില്ലേ? നമുക്കു ഉത്തമമായൊരു മാതൃകയാണു യേസേഫു കാട്ടിത്തരുന്നത്. ഏതൊക്കെകാര്യമാണെങ്കിലും ക്ഷമയോടും സഹിഷ്ണതയോടും കാത്തിരിക്കുകയും പരസ്പരം വിട്ടുവീഴ്ചാ മനോഭാവത്തിനൊരുങ്ങുകയും അങ്ങനെ അസത്യത്തെ സത്യംകൊണ്ടും അധർമ്മത്തെ ധർമ്മംകൊണ്ടും സ്നേഹമില്ലായ്മയെ സ്നേഹംകൊണ്ടും ജയിപ്പാൻ നമുക്കു കഴിയേണ്ടിയിരിക്കുന്നു.

ദൈവത്തിന്റെ അരുളപ്പാടു യഥാസമയം യോസേഫിനുണ്ടായതുമൂലം ആ സാധുവായ പെൺകുട്ടിയുടെ, മറിയാമിന്റെ, മാനംകാക്കുന്നതിനും അവളെ തന്റെ കൂടെ ചേർത്തുകൊള്ളുന്നതിനും സാധിച്ചു. പരിശുദ്ധാത്മാവിനാൽ ഗർഭിണിയാണുമറിയാം എന്നു മനസ്സിലായപ്പോൾ, കാര്യത്തിന്റെ നിജാവസ്ഥ വെളിപ്പെട്ടപ്പോൾ, ശങ്കകൂടാതെ മറിയാമിനെ കൈകൊള്ളുന്നതിനും, സംരക്ഷിക്കുന്നതിനും ശുശ്രൂഷചെയ്യുന്നതിനുമുള്ള മഹാഭാഗ്യമാണു യോസേഫിനു ലഭിച്ചത്.

എത്രമാത്രം ക്ലേശങ്ങളാണു ആ നല്ലവനായ യോസേഫിനു നേരിടേണ്ടിവന്നത്. പൂർണ്ണഗർഭിണിയായ മറിയയെയും കൊണ്ടു ഗലീലിയയിലെ നസറേത്തിൽനിന്നും യഹൂദ്യയിലെ ബേതലഹേം വരെയാത്രചെയ്യുന്നതിനും അവളെ ശുശ്രൂഷിക്കുന്നതിലും ആവശ്യമായ ക്രമീകരണങ്ങൾ ചെയ്യുന്നതിലും എല്ലാം ആ മഹാനുഭാവനെ വളെരയധികം ക്ലേശിച്ചിരിക്കണം. പ്രത്യേകിച്ചും ബേതലഹേം ദാവീദുകുലത്തിൽപെട്ട യഹൂദാനിവാസികളെകൊണ്ടു നിറഞ്ഞിരുന്ന ആ സന്ദർഭത്തിൽ തന്റെ ഗർഭിണിയും അവശയുമായ ഭാര്യയ്ക്കു ഒരു സ്വകാര്യസ്ഥലം കാണുവാൻ കഴിയാതിരുന്ന ആ അവസരത്തിൽ അദ്ദേഹത്തിന്റെ ഹൃദയം വിങ്ങിപ്പൊട്ടിയിരിക്കണം.

തന്റെ എല്ലാ ക്ലേശങ്ങൾക്കും പരിഹാരമായിരുന്നു ആ അരുമശിശുവിന്റെ ജനനം. ലോകത്തിന്റെ പാപത്തെ തന്റെ സ്വന്തംച്ചുമലിൽ വഹിക്കുവാൻ പിറന്ന നീതിസൂര്യനാകുന്ന ആ ദിവ്യജ്യോതിസ്സു കണ്ടു ആ ഭാഗ്യവാൻ സന്തോഷിച്ചിരിക്കണം തന്റെ വിഷമതകൾ മറന്നു ഹൃദയം കുളിർക്കെ ആനന്ദിച്ചിരിക്കണം. ദൈവാത്മാവിനാൽ രൂപിതമായ ഈ സ്വർഗ്ഗീയ ശിശുവിനെ വളർത്തുവാൻ കിട്ടിയ മഹാഭാഗ്യത്തിൽ ആ ദമ്പതികൾ അകമഴിഞ്ഞാനന്ദിച്ചിരിക്കണം.

യേശുവിന്റെ ജനനശേഷം അധികം താമസിയാതെ ആ മാതാപിതാക്കൾക്കു യേശുകുഞ്ഞിനെ ഹെരോദാവിൽ നിന്നു രക്ഷിക്കുന്നതിനു ഈജിപ്തിലേക്കു ഓടിപ്പോകേണ്ടിവന്നു. അപ്പോഴും സമചിത്തതയോടെ എല്ലാ പ്രയാസങ്ങളും യോസേഫും മറിയയും സഹിക്കുകയും ആ ശിശുവിനെ രക്ഷിക്കുവാനും എല്ലാവിധ സ്നേഹവും പരിചരണവും നൽകി വളർത്തുവാനും ശ്രദ്ധിക്കുകയും ചെയ്തു.

യേശുവിനെ എല്ലാ നിലയിലും ഒരു ഉത്തമ യഹൂദബാലനായി വളർത്തുന്നതിൽ യോസേഫിന്റെ പങ്കു വലുതാണ്. ബാലനായിരിക്കുമ്പോൾ തന്നെ വേദപാഠങ്ങൾ വായിക്കുന്നതിലും ഹൃദ്യസ്ഥമാക്കുന്നതിലും

യേശു കാണിച്ച താല്പര്യം യോസേഫിൽ നിന്നും മറിയാമിൽ നിന്നുമായിരിക്കണം ലഭിച്ചത്. ദൈവശിശുവെങ്കിലും മനുഷ്യനായി ജനിച്ചു യേശുവിനു വളരുവാൻ മറ്റു ശിശുക്കളെപ്പോലെ ആഹാരവും, വസ്ത്രവും,,സ്നേഹവാത്സല്യങ്ങളും മറ്റു സൗകര്യങ്ങളും ആവശ്യമായിരുന്നു. ആശിശുവിന്റെ ആവശ്യങ്ങൾ നിർവഹിച്ചുകൊടുക്കുവാൻ ആ മാതാപിതാക്കൾ അത്യന്തം ഔത്സക്യം കാണിച്ചിട്ടുണ്ടാകണം.

യേശുവിന്റെ ശാരീരികവും മാനസ്സികവും ആത്മികവുമായ വളർച്ചയിൽ യോസേഫും മറിയാമും ശ്രദ്ധിച്ചു എന്നതിനു സംശയമില്ല. ഒരു ഉത്തമ പിതാവിനുവേണ്ട എല്ലാ ഗുണങ്ങളും യോസേഫിനുണ്ടായിരുന്നു. തന്റെ ശിക്ഷണത്തിൽ ഏല്പിക്കപ്പെട്ട ദൈവപുത്രനെ ലോകപ്രകാരം എല്ലാ നിലയിലും നല്ല നിലയിൽ ഒരു ഉത്തമ യഹൂദനാക്കത്തക്കവണ്ണം വളർത്തിയെടുക്കുവാൻ യോസേഫു യത്നിച്ചു. പ്രാർത്ഥനകൾ ചൊല്ലികൊടുക്കുന്നതിനും വേദഭാഗങ്ങൾ മനഃപാഠംപഠിപ്പിക്കുന്നതിലും താൻ ശ്രദ്ധിച്ചു. യേശുവിന്റെ പ്രഭാഷണങ്ങളിലും പ്രബോധനങ്ങളിലും മുഴങ്ങിക്കേട്ട പല വേദഭാഗങ്ങളും യോസേഫിന്റെ അധരങ്ങളിൽ നിന്നും കേട്ടു പഠിച്ചതാവണം.

ദൈവപുത്രനെ വളർത്തുവാനേല്പിച്ച കരങ്ങൾ എത്ര മഹനീയമായിരിക്കണം. ദൈവപുത്രന്റെ മുഖത്തു കളിയാടുന്ന ദിവ്യ ജ്യോതിസ്സുകണ്ടുകൊണ്ടു ആനന്ദനിർഭരനായിരിക്കുന്ന യോസേഫിന്റെ ചിത്രം എത്ര മനോഹരമായിരിക്കണം. ലോകത്തിൽ ആർക്കും ലഭിക്കാത്ത ആ സ്വർഗ്ഗീയസൗഭാഗ്യത്തിനർഹമായ യോസേഫു എത്രഭാഗ്യവാനാണ്. കർത്താവിന്റെ തിരുവായിൽ നിന്നും 'അപ്പാ' എന്നു വിളികേൾക്കുവാനുള്ള ഭാഗ്യം യോസേഫിനെപ്പോലെ ഉത്തമനായ ഒരാൾക്കല്ലാതെ ആർക്കാണു ലഭിക്കുക.

'ലോകരക്ഷകനെ വളർത്തിയ ആൾ' എന്ന നിലയിൽ യോസേഫു എക്കാലവും വാഴ്ത്തപ്പെടും. ആ പാവനനാമം നമുക്കുകോട്ടയായിരിക്കട്ടെ. ആ പരിശുദ്ധന്റെ പ്രാർത്ഥനകളിൽ നമുക്കും ശരണപ്പെടാം.

"കർത്താവിന്റെ വളർത്തുപിതാ-
വുത്തമശീലൻ യൗസേഫേ
ഓർക്കണമേ ഞങ്ങളെയെന്നാളും"

●

# REMINISCENCES OF MY PILGRIMAGE TO TAIZE

Ms. SHYNO JOHN, M.G.O.C.S.M

Taize is a small village in France surrounded by mountains and ever green farms. This poor, semiruined village today turn to be a place where travellers all over the world stop to quench their thirst with the living water promised by Christ through prayer, silence and reconciliation

**THE BEGINNING :**

Br. Roger the founder of this community was born as the last son of a pastor and an artist on 12th May in 1915 in Switzerland. He crossed his schooling and was ambitious to become a writer or a farmer but his father wanted him to be a pastor. To satisfy his father's will he joined for pastoral studies. In 1939 his beloved sister Lily fell ill and was apparently on the brink of death. While every one was praying Br.Roger was able to utter only the words of the Psalm "When thou said it seek ye my face; my Heart said unto thee, thy face I seek do not turn away from me" (psalm 27;8. ) She recovered and for him sister's recovery was a divine response. During the final year of his studies war broke out, Christians divided and killed one another. It is then his grand mother's words "To prevent another war there must be reconcillation among Christians" striked him. With this vision he left his home town and arrived in the town of Cluny at France. There he met an old woman and asked her a house to sit and pray. She said to him "Stay here : We are so isolated" He saw this as God's voice speaking to him through a poor woman. Then he purchased a house in Taize and started three time prayer with few refugees. In 1949 the first seven brothers made the life time monastic commitment. As days passed by many others joined. today there are 120 brothers and 25 sisters of St' Andrew Among them 20 to them are working in different parts of the world where there is poverty and hard ship.

**LIFE AND PRAYER OF THE COMMUNITY:**

Both brothers and sisters of the community lead a very simple life. They never accept any money or gifts from their family for friends. They earn their living by making icons, pottery items, posters .. etc. The money earned from this is used to fulfill the needs of the whole community. Common prayer is conducted three times per day in the church of reconcilliation. The five bells. mercy, joy, peace on earth; simplicity, don't be afraid 'ring's for ten minutes to awake the village for prayer in morning, to remind the hard works in field it's time to pray at mid - day and to bring the whole village to give thanks to God at night. Every Friday is considerd as Good-Friday when people lay on the cross to offer their prayers and every Saturday is the night of resrrection. Prayer of resurrection is celebrated as a festival of lights Holy Eucharist is conducted in every language on Sundays.

**MY JOURNEY AND EXPERIENCE:**

We were three of us selected from Mar Gregorios orthodox Christian Students Movement of India to represent our Church at Taize. Mr. Tiji Thomas Mathew from Bombay. Mr. Varghese John from Madras and myself.

On 15th July we were received and taken to Bombay office aramana at Vashi by Mr. Sam Thomas. Morning hours were spent at the aramana office late evening we set off to Lyon after recieving a grand farewell and blessings from His. Grace. Geevarghese. Mar. Coorilos. At Lyon we were received by Mr. Hennes from Austria and taken to Taize. There the community members welcomed us.

First 2 weeks of our arival were spent by attending H. Bible introduction and shawing. The text for the week was from the Acts of Apostles chap 2:1-46. Here we came across filling of Holy spirit on Pentecost day, St. Peter's address to the men of Judaea, the first conversion and the early christians. During the evenings we had meetings with the brothers who gave a brief introduction of the community, life style and prayer in Taize. From

**18th Death Anniversary**
**12.6.1997**
**Anu Koshy**



'നിങ്ങളുടെ പ്രാർത്ഥനകളിൽ
എന്നെയും ഓർക്കണമെ!

**Sorrowing Family**





Biju. C. Mathew    Alex Mathew C

ഉദ്ദിഷ്ടകാര്യസാധ്യത്തിന്





അജു, ചെങ്ങന്നൂർ

the third week till the week before our departure we were involved in different assignments which changed every week other than the prayer hours. The works given are such as in the kitchen, laundry, gardening, field work, printing, painting, child caring, cleaning of church...etc. This was also a chance to get to know many people all over the world and to learn many things. In between these works we had intercontinental meetings, H. Bible introductions and personal meeting with our sister or brother. Every saturday evening we had cultural programmes when each country presents its traditional dance or song, share about their nation. I had to conduct work shops on prayer and solidarity for youngsters between 18-35 years old. This occasion turned to be most important since it helped me to learn and share many things. August 11th as far as we Indians were concernd was a great day since it on this day one among the three Indian brothers of the community took his life commitment. There were nearly ten thousand people to bless the occasion Augst 15th our Independence day and feast of St.Mary was celebrated by offering prayers in Hindi distributing our national flag and serving Indian dish - puri and masala for supper to the whole community. On two occasions we had chance to attend Russian Orthodox Church Holy Qurbhana.

The most important element of this pilgrimage was a week of silence Duirng these days we were given a small H. Bible class in the morning for an hour, where we are given a text to reflect for the day. For me this week was the time to repent on my sins and ask forgiveness, to reflect on my past and decide my future, to speak to our heavenly father who loves and cares us more and to be more close to him. This week was followed by a week of reflection when we sat in groups and discussed "What fire has been kindled in me"? "In what modest way can I contribute towards the unity on earth? and "How to share and practise this pattern of life back home in our church and society?" On Sept.28th I had a chance to visit several places with a family. During that visit I had a chance to offer prayer in one of oldest churches built in the name of St.Mary decorated with old french architectural works.

On 4th Oct before sun rise we had to wave good bye to that holy land with tears. I wish the prayer, hyms, silence time, retreat, simple life of the community, prayers and messages of Br. Roger...etc continue to strike me so that the same be experienced by every youth of our church, by going there or by knowing more of this community of reconcilliation.

## FOR FAVOURS RECEIVED




ഒരു വിശ്വാസി, പാമ്പാടി







RACHEL MATHEW, ANDHERI




ANI MATHEW & PARENTS, SHAHDOL

### ഓർമ്മപ്പെരുന്നാൾ



എം.ഡി. സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 88-ാം ഓർമ്മപ്പെരുന്നാൾ ജൂലൈ 12-ാം തിയതി കോട്ടയം പഴയ സെമിനാരി ചാപ്പലിൽ കൊണ്ടാടുന്നു. പ.കാതോലിക്കാ ബാവായും അഭിവന്ദ്യ മെത്രാപ്പോലീത്താമാരും പെരുനാളിൽ സംബന്ധിക്കും. 11-ാം തീയതി സന്ധ്യാപ്രാർത്ഥനയും പ്രദക്ഷിണവും 12-ാം തീയതി രാവിലെ നമസ്കാരത്തെ തുടർന്ന് വി. മൂന്നുമേൽ കുർബ്ബാനയും പ്രദക്ഷിണവും നേർച്ച വിളമ്പും ഉണ്ടായിരിക്കും.

**സഭാവിശേഷ ദിവസങ്ങൾ (ജൂൺ,ജൂലായ്)**

ജൂൺ 16: ശ്ലീഹാ നോമ്പ് ആരംഭം; 19. മാർ യാക്കോബ് ശ്ലീഹായുടെ ഓർമ്മ, 29. ശ്ലീഹാ നോമ്പുവീടൽ, മാർ പത്രോസ് മാർ പൗലൂസ് ശ്ലീഹന്മാരുടെ ഓർമ്മ. 30 പന്ത്രണ്ടു ശ്ലീഹന്മാരുടെ ഓർമ്മ

ജൂലൈ: 3, മാർതോമ്മാ ശ്ലീഹായുടെ ദുക്റോനോ 5, എഴുപത്തി രണ്ട് അറിയിപ്പുകാരുടെ ഓർമ്മ. ഏഴാം മാർ തോമ്മായുടെ 188-ാം ഓർമ്മ (കോലഞ്ചേരി പള്ളി) 12- എം.ഡി.സെമിനാരി സ്ഥാപകൻ ജോസഫ് മാർ ദീവന്ന്യോസ് മെത്രാപ്പോലീത്തായുടെ 88-ാം ഓർമ്മപ്പെരുന്നാൾ (പഴയ സെമിനാരി) 15- മാർ കുറിയാക്കോസ് സഹദായുടെ മർത്തശ്മൂനിയുടെയും ഓർമ്മ. 20, മാർ ഏലിയാ ദീർഘദർശിയുടെ ഓർമ്മ.

### വാർഷിക കോൺഫറൻസ്

"മലങ്കര ഓർത്തഡോക്സ് ബസ്ക്യാമ്മ അസോസിയേഷൻെറ 19-ാമത് വാർഷിക കോൺഫറൻസ് ഏപ്രിൽ 9-10 എന്നീ തീയതികളിൽ പരുമല ധ്യാനമന്ദിരത്തിൽ വച്ചു നടത്തി. പ്രസിഡൻറ് ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷം വഹിച്ചു. ഐസക്ക് കോർ എപ്പിസ്കോപ്പ, ഫാ. കെ.പി.ഈപ്പൻ, ഡോ. ഏലിയാമ്മ ഐസക്ക്, ശ്രീമതി കൊച്ചന്നാമ്മ മത്തായി എന്നിവർ നേതൃത്വം നൽകി. ഫാ.റ്റി.ജി.ജോസഫ്, ഫാ.എം.കെ.വർഗീസ്, ഫാ. ഏബ്രഹാം തരകൻ, ശ്രീമതി റേച്ചൽ സാമുവേൽ എന്നിവർ ബൈബിൾ ക്ലാസ്സും പ്രസംഗവും നടത്തി.

### പരുമല വൈദീക സദനം

റിട്ടയർ ചെയ്ത് വിശ്രമജീവിതം നയിക്കുന്ന വൈദീകർക്ക് ഭക്ഷണം, പരിചരണം, ചികിത്സ എന്നീ സൗകര്യങ്ങൾ നൽകി പരിരക്ഷിക്കുന്നതിന് പരുമല സെമിനാരിയോടനുബന്ധിച്ച് പണി പൂർത്തിയായിരിക്കുന്ന വൈദീകസദനത്തിൽ താമസിക്കുന്നതിനാഗ്രഹിക്കുന്ന വൈദീകരിൽ നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു.

മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ,
സുന്നഹദോസ് സെക്രട്ടറി,
കാതോലിക്കേറ്റ് അരമന
ദേവലോകം, കോട്ടയം-38

### 45-ാം ചരമ വാർഷികം

മലങ്കരയുടെ മല്പാനും വൈദിക സെമിനാരി പ്രിൻസിപ്പലുമായിരുന്ന ചെറിയ മഠത്തിൽ സ്കറിയ മല്പാനച്ചൻെറ 45-ാം ചരമ വാർഷിക ദിനാചരണം 1997 മെയ് 11-ാം തീയതി ഞായറാഴ്ച വാഴൂർ സെൻറ് പീറ്റേഴ്സ് ഓർത്തഡോക്സ് പള്ളിയിൽ സമുചിതമായി നടത്തി. അന്നേ ദിവസം ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ വി.കുർബ്ബാന അർപ്പിച്ചു. ശ്രീ. പോൾ മണലിൽ സ്മാരക പ്രഭാഷണം നടത്തി.

മല്പാനച്ചൻെറ സ്മാരകമായി ഏർപ്പെടുത്തിയിട്ടുള്ള, സമർത്ഥനായ വൈദീക വിദ്യാർത്ഥിക്കുള്ള അവാർഡ് തദവസരത്തിൽ വിതരണം ചെയ്യപ്പെട്ടു. പി.സി.ചെറിയാൻ മടുക്കാനി ആശംസാപ്രസംഗം നടത്തി.

### കാഷ് അവാർഡ് നൽകി

ഓർത്തഡോക്സ് സണ്ടേസ്കൂൾ 12-ാം ക്ലാസ്സിൽ ഒന്നാം റാങ്കു നേടിയ ലീനാ ഡാനിയേലിനെ അനുമോദിക്കുവാൻ പുത്തൂർ മാധവശേരി പള്ളിയിൽ വികാരി ഫാ.സി.ജി.തോമസ്സിൻെറ അദ്ധ്യക്ഷ തയിൽ കൂടിയ യോഗത്തിൽ ഭദ്രാസന ഡയറക്ടർ സി.സി.ജോർജ് സൺഡേ സ്കൂൾ വകയായുള്ള 500 രൂപയുടെ ക്യാഷ് അവാർഡു സമ്മാനിച്ചു.ഹെഡ്മാസ്റ്റർ ശ്രീ. ഉണ്ണുണ്ണി 100 രൂപയും നൽകി. ആണ്ടുതോറും പലിശ കൊണ്ടു വിജയിക്കുന്നവർക്ക് ക്യാഷ് അവാർഡു നൽകുന്നതിനായി ഹെഡ്മാസ്റ്റർ ഒരു സ്ഥിര നിക്ഷേപവും ഏർപ്പെടുത്തിയിട്ടുണ്ട്. യോഗത്തിൽ ഡി. ഇൻസ്പെക്ടർ ശ്രീ. വി.ഐ.ഡാനിയേലും ഡി. അദ്ധ്യാപക പ്രതിനിധി മാത്തുണ്ണിയും സംബന്ധിച്ചു.

### സംയുക്ത വാർഷികം

കല്ലുപ്പാറ ഗ്രൂപ്പിൽപ്പെട്ട ആറു പള്ളികളിലെ സ്ത്രീസമാജങ്ങളുടെ സംയുക്ത വാർഷിക കല്ലുപ്പാറ ഓർത്തഡോക്സ് പള്ളിയിൽ വച്ച് ഫാ. കല്ലോലിക്കൽ തോമസിൻെറ അദ്ധ്യക്ഷതയിൽ കൂടി.

ഫാ. വർഗീസ് ജോർജ്, ഡീക്കൻ ജോജി കുര്യൻ, ശ്രീമതി അന്നമ്മ ജോസഫ് എന്നിവർ പ്രസംഗിച്ചു.

ഇടവക വികാരി സ്വാഗതവും, ഗ്രൂപ്പു സെക്രട്ടറി കൃതജ്ഞതയും പറഞ്ഞു. ക്വിസ് മത്സരവും ഉണ്ടായിരുന്നു.

### ഏകദിന സമ്മേളനം

കോട്ടയം ഭദ്രാസന മർത്തമറിയം വനിതാ സമാജത്തിൻെറ ഏകദിന സമ്മേളനം മെയ് 3-ാം തീയതി ശനിയാഴ്ച 10 മണി മുതൽ 3.30 വരെ കഴുന്ന് വലംപള്ളിയിൽ വച്ച് ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷത യിൽ കൂടി. ഫാ. ജോർജ് തോമസ് പോത്താനിക്കൽ പ്രസംഗിച്ചു. ഫാ വർഗീസ് വട്ടമല നേതൃത്വം നൽകി.

സമാജത്തിന്റെ ആഭിമുഖ്യത്തിൽ പാമ്പാടി പള്ളിയ്ക്കു സമീപമുള്ള കെട്ടിടത്തിൽ വെച്ചു നടത്തിവരുന്ന തയ്യൽക്ലാസ്സിലേക്ക് മെയ് മുതൽ പ്രവേശനം ആരംഭിച്ചിരിക്കുന്നു. ഇലക്ട്രിക് എംബ്രോയിഡറിയും പരിശീലിപ്പിക്കുന്നതാണ്.



## വൈദിക ചരമങ്ങൾ

### ഫാ. മത്തായി, ചക്കാലമണ്ണിൽ

കിഴവള്ളൂർ: ചക്കാലമണ്ണിൽ മത്തായി കത്തനാർ ഏപ്രിൽ 9-ാം തീയതി നിര്യാതനായി. ശവസംസ്കാരം 10-ാം തീയതി 4 മണിക്ക് കിഴവള്ളൂർ പള്ളി സെമിത്തേരിയിൽ പ്രത്യേകം തയ്യാറാക്കിയ കല്ലറയിൽ നടത്തി. പീലിപ്പോസ് മാർ യൗസേബിയോസ്, മാത്യൂസ് മാർ എപ്പിഫാനിയോസ് എന്നീ തിരുമേനിമാർ ശുശ്രൂഷകൾക്കു നേതൃത്വം നൽകി. പ.ബാവാ തിരുമേനി ബ.അച്ചന്റെ ഭവനത്തിൽ എത്തി പ്രത്യേക പ്രാർത്ഥന നടത്തി. ബ. അച്ചൻ കോന്നി, വകയാർ കിഴവള്ളൂർ വട്ടക്കാവ് ആമക്കുന്ന്, ളാക്കൂർ, വെട്ടൂർ, കൊന്നപ്പാറ, അട്ടച്ചാക്കൽ, പൊന്നാനി, കിഴക്കുപുറം പള്ളികളിൽ വികാരിയായിരുന്നിട്ടുണ്ട്.

### ഫാ. ഗീവർഗീസ്, തിരുവാതുക്കൽ

വൈക്കം: മണകുന്നം മാർ ഔഗേൻ പള്ളി വികാരി തിരുവാതുക്കൽ ഗീവർഗീസ് കത്തനാർ (64) മെയ് ആറിന് നിര്യാതനായി. ശവസംസ്കാരം ഔഗേൻ പള്ളി സെമിത്തേരിയിൽ പ്രത്യേകം തയ്യാറാക്കിയ കല്ലറയിൽ പ.കാതോലിക്കാ ബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിലും മാർ ഈവാനിയോസ്, മാർ മിലിത്തിയോസ്, മാർ അന്തോനിയോസ്, മാർ സേവേറിയോസ്, മാർ പക്കോമിയോസ് എന്നീ തിരുമേനിമാരുടെ സഹകരണത്തിലും ഏഴാം തീയതി നടത്തി. ചെമ്പ്, പാലാ, ബ്രഹ്മമംഗലം പള്ളികളിലും വികാരിയായിരുന്നിട്ടുണ്ട്.

## സൺഡേ സ്കൂൾ വിജയികൾ



അനു. പി. മാത്യു

പത്താം ക്ലാസ്സ് പരീക്ഷയിൽ ഒന്നാം സ്ഥാനം നേടി. നിരണം എരമത്തൂർ സെന്റ് ജോർജ് സൺഡേ സ്കൂൾ വിദ്യാർത്ഥിയാണ്.



സുബിൻ പി. കുര്യൻ

പത്താം ക്ലാസ് പരീക്ഷയിൽ മൂന്നാം സ്ഥാനം നേടി. കോട്ടയം പൊന്നന്താനം സെന്റ് തോമസ് സൺഡേ സ്കൂൾ വിദ്യാർത്ഥിയാണ്.

## കനക ജൂബിലി ആഘോഷം

മുളക്കുളം: കണ്ടനാട് ഭദ്രാസനത്തിൽപെട്ട മുളക്കുളം മണ്ണുക്കുന്ന് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയുടെ കുന്നപ്പിള്ളി ചാപ്പലിൽ പ്രവർത്തിക്കുന്ന സെന്റ് മേരീസ് സൺഡേസ്കൂളിന്റെ കനക ജൂബിലി ഏപ്രിൽ 12,13 തീയതികളിൽ ആഘോഷിച്ചു.

13-ന് കൊച്ചി ഭദ്രാസനാധിപൻ അഭി. സഖറിയാ മാർ അന്തോനിയോസ് ചാപ്പലിൽ വി.കുർബ്ബാന അർപ്പിച്ചു. തുടർന്നു നടന്ന സൺഡേസ്കൂൾ വാർഷികത്തിൽ അഭി.തിരുമേനി അദ്ധ്യക്ഷത വഹിച്ച് കുട്ടികൾക്ക് സമ്മാനദാനം നടത്തി. അസി.ഹെഡ്മാസ്റ്റർ റെജി മാത്യു റിപ്പോർട്ട് അവതരിപ്പിച്ചു. പൂർവ്വ അദ്ധ്യാപക വിദ്യാർത്ഥികൾ ഉൾപ്പെടെ വന്നു കൂടിയ എല്ലാവർക്കും സ്നേഹവിരുന്ന് നല്കപ്പെട്ടു.

വൈകിട്ട് 6 മണിക്കു ചേർന്ന ജൂബിലി സമാപന പൊതുസമ്മേളനത്തിൽ അഭി.തിരുമേനി അദ്ധ്യക്ഷത വഹിച്ച് സംസാരിച്ചു.

പൂർവ്വ വിദ്യാർത്ഥിയും മലബാർ ഭദ്രാസന അരമന മാനേജരുമായ വെരി.റവ.പൗലോസ് റമ്പാൻ ജൂബിലി സന്ദേശം നല്കി. പ്രശസ്ത കവിയും ഇടവകാംഗവുമായ ശ്രീ. ചെമ്മനം ചാക്കോ മുഖ്യപ്രഭാഷണം നടത്തി.

ബ.കടുത്തുരുത്തി എം.എൽ.എ. മോൻസ് ജോസഫ്, കണ്ടനാട് ഭദ്രസന സൺഡേസ്കൂൾ ഡയറക്ടർ ഫാ.പി.യു. കുര്യാക്കോസ് പോത്തറ, മുളക്കുളം ഡിസ്ട്രിക്റ്റ് ഇൻസ്പെക്ടർ ശ്രീ.എ.സി.ഐപ്പ്, മുളക്കുളം ഗ്രാമ പഞ്ചായത്ത് പ്രസിഡന്റ ശ്രീ. കെ.എ. സജീവ്, മെമ്പർ ശ്രീ. കെ.എം. തോമസ് എന്നിവർ ആശംസകൾ അർപ്പിച്ചു.

മുൻ വികാരി ഫാ.വർഗീസ് ചെമ്മനം, മുൻ ഹെഡ്മാസ്റ്റർ ശ്രീ. പി.മാത്യു എന്നിവരെ അഭി. തിരുമേനി പൊന്നാട അണിയിച്ച് ആദരിക്കുകയും മി. ജോസഫ് മാത്തൻ, മി. രാജു കെ. വർഗീസ് എന്നിവർ അനുമോദന പ്രസംഗം നടത്തുകയും ചെയ്തു. ഫാ.ഗീവർഗീസും, ശ്രീ. പി.മാത്യുവും മറുപടി പ്രസംഗം നടത്തി.

## സൗത്ത് ആഫ്രിക്കയിൽ ഇടവക

ഉൻറ്റാറ്റ:സൗത്ത് ആഫ്രിക്കയിൽ വിവിധ സ്റ്റേറ്റുകളിൽ താമസിക്കുന്ന ഓർത്തഡോക്സ് സഭാംഗങ്ങൾ ചേർന്നു സെ.തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ ആരംഭിച്ചു. ശുശ്രൂഷകൾ നടത്തുന്നതിന് ഇവിടെ എത്തിയ വൈദിക സെമിനാരി പ്രൊഫസർ റവ.ഡോ. എം.ഓ.ജോൺ അച്ചനാണ് ഇടവക നവീകരണത്തിന് നേതൃത്വം നൽകിയത്. ബ.അച്ചൻ ഓശാന ഞായറാഴ്ച കിംഗ് വില്യം ടൗണിലും പെസഹാ ദിവസം ക്യൂൻസ് ടൗണിലും ദുഃഖവെള്ളിയാഴ്ചയും ഉയിർപ്പും ഉൻറ്റാറ്റായിലും ശുശ്രൂഷകൾ നടത്തി. ദുഃഖ വെള്ളിയാഴ്ച രാവിലെ 9 ന് ആരംഭിച്ച ശുശ്രൂഷകൾ 3.30ന് അവസാനിച്ചു. 250ൽപ്പരം ആളുകൾ സംബന്ധിച്ചു. ദുഃഖ ശനിയാഴ്ചയും ഉയർപ്പിനും ശുശ്രൂഷകൾ നടത്തി.

## പള്ളി കൂദാശ

തൃശൂർ: പുതുക്കിപ്പണിത പൂളാക്കൽ സെ.ജോർജ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശ കൊച്ചി മെത്രാസനാധിപൻ സഖറിയാസ് മാർ അന്തോനിയോസ്, കുന്നംകുളം മെത്രാസനാധിപൻ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തന്മാരുടെ പ്രധാന കാർമികത്വത്തിൽ നടത്തപ്പെട്ടു. മാറ്റാപുറം ജംഗ്ഷനിൽ എത്തിച്ചേർന്ന പിതാക്കന്മാരെ അലങ്കരിച്ച വാഹനത്തിൽ ബാൻറ്മേളത്തിൻെറ അകമ്പടിയോടുകൂടി സ്വീകരിച്ച് പള്ളിയിലേക്കാനയിച്ചു. തുടർന്നു ചേർന്ന പൊതുസമ്മേളനത്തിൽ അഭി. അന്തോനിയോസ് തിരുമേനി അദ്ധ്യക്ഷനായിരുന്നു. മാർ മിലിത്തിയോസ് തിരുമേനി, കൽദായ സുറിയാനി സഭയുടെ മാർ തീമോത്തിയോസ് മെത്രാപ്പോലീത്ത, പഞ്ചാ - മെമ്പർ ശ്രീ. പി.എം. ജോസ് എന്നിവർ ആശംസയും നേർന്നു. തുടർന്ന് സന്ധ്യാനമസ്കാരത്തിനുശേഷം കൂദാശയുടെ ഒന്നാംഭാഗവും പിറ്റേന്ന് 2-ാം ഭാഗവും നടത്തപ്പെട്ടു. കൂദാശ കർമ്മത്തിനെത്തിച്ചേർന്നവർക്ക് വികാരി ഫാ.ജോസഫ് കാരക്കോട്ട് സ്വാഗതവും ട്രസ്റ്റി ബിനോയ് പി.തോമസ് നന്ദിയും പറഞ്ഞു.



അറയ്ക്കൽ സൂസൻ അലക്സാണ്ടർ

ബോംബെ ഭദ്രാസന സൺഡേ സ്കൂൾ സഹപാഠ്യ മത്സരങ്ങളിൽ വേദവാക്യത്തിനും കഥാകഥനത്തിനും ഒന്നാം സ്ഥാനവും ഇംഗ്ലീഷ് സിംഗിൽ സോംഗിന് രണ്ടാം സ്ഥാനവും മലയാളം പാട്ടിന് മൂന്നാം സ്ഥാനവും നേടി. തുടർച്ചയായി രണ്ടാം തവണയും ഗ്രൂപ്പ് ചാമ്പ്യൻഷിപ്പിന് അർഹയായി. സൂസൻ മുംബെ മീരാ ബയാൻഡാർ സെൻറ്. ഗ്രിഗോറിയോസ് ഓർത്തഡോക്സ്

ഇടവകാംഗവും അറയ്ക്കൽ പരേതനായ ഏ.സി. മാത്തന്റെ പൗത്രിയുമാണ്.

**ശ്രദ്ധിക്കുക**

മാസികയുടെ ജൂബിലി വർഷത്തിൽ ധാരാളം ആളുകൾ വരിക്കാരായി ചേതകയുണ്ടായി. പുതിയ വരിക്കാരോടും അവരെ ചേർക്കുന്നതിനു ഉത്സാഹിച്ച മാസികാ ബന്ധുക്കളോടുമുള്ള കൃതജ്ഞത രേഖപ്പെടുത്തുന്നു.

മാസികയുടെ വരിസംഖ്യ അടയ്ക്കാനുള്ള വിവരം കാണിച്ചുള്ള നോട്ടീസ് മാസികയിൽ വച്ച് കുടിശികക്കാർക്കെല്ലാം അയയ്ക്കുകയുണ്ടായി. പലരും കുടിശിക തുകയും ഈ വർഷത്തെ വരിസംഖ്യയും അയച്ചു തന്നു.

ഇനി വരിസംഖ്യ അടയ്ക്കാനുള്ളവരുടെ സൗകര്യാർത്ഥം ഈ മാസം മുതൽ മലങ്കരസഭയ്ക്ക് അഡ്രസ്സ് ചെയ്ത ഓരോ മണി ഓർഡർ ഫാറം കൂടെ അയയ്ക്കുന്നു. അതു കിട്ടിയാലുടനെ കുടിശിക തുക മണി ഓർഡർ ആയി അയച്ചു തരണം. വീഴ്ചവരുത്തുന്നവർക്ക് മാസിക അയയ്ക്കുവാൻ ബുദ്ധിമുട്ടുണ്ട്.

സ്നേഹപൂർവ്വം സഹകരിക്കണമേ

*ഫാ. ടി.ജി.സഖറിയ*
മാനേജർ

## ക്രൈസ്തവ സാഹിത്യ അക്കാദമി വാർഷികം

തിരുവനന്തപുരം: ക്രൈസ്തവ സാഹിത്യ അക്കാദമിയുടെ ഏഴാമത് സംസ്ഥാന വാർഷികം സി.എസ്.ഐ സെൻറിനറി ഹാളിൽ നടന്നു. ഡോ. ഹാബേൽ ജി.വർഗീസിന്റെ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനം ഡോ.കെ.എം. ജോർജ് ഉദ്ഘാടനം ചെയ്തു. ജെ.സി.ദേവ്, റവ.ഡോ. റ്റി.എം.ജോൺ, ഫാ.റ്റി.ജെ.അലക്സാണ്ടർ, പ്രൊഫ. വർഗീസ് പടിയറ, ഡോ.സി.ബഞ്ചമിൻ, മാത്യു പി .ഏബ്രഹാം, ടോണി ഡി. ചൊവ്വൂക്കാരൻ, റവ. ഡോ. ജെ.സി. കുരുടാമണ്ണിൽ എന്നിവർ പ്രസംഗിച്ചു.

അക്കാദമിയുടെ വിവിധ അവാർഡുകളും പുരസ്കാരങ്ങളും സമ്മേളനത്തിൽ വിതരണം ചെയ്തു ഗീവർഗീസ് മാർ ഒസ്താത്തിയോസ്, പ്രൊഫ.കെ.പി.അപ്പൻ, കുര്യൻ കോർ എപ്പിസ്കോപ്പാ കണിയാമ്പറമ്പിൽ, പാസ്റ്റർ വി.റ്റി. ജോസഫ്, കടമ്മനിട്ട ബേബിച്ചൻ, ടോം ജോസ് അങ്കമാലി, റിച്ചി വത്സലം, മകാരം മാത്യു, ചാൾസ് ജോൺ എന്നിവർക്കായിരുന്നു അവാർഡുകൾ. അവാർഡു ജേതാക്കൾ മറുപടി പറഞ്ഞു.

അക്കാദമിയുടെ മുഖപ്പത്രമായ ക്രൈസ്തവ സാഹിതിയുടെ വാർഷികപ്പതിപ്പ് സമ്മേളനത്തിൽ പ്രകാശനം ചെയ്തു.

നേരത്തെ ചേർന്ന യോഗത്തിൽ അടുത്ത വർഷങ്ങളിലേക്കുള്ള കേന്ദ്രകാര്യ നിർവ്വാഹക സമിതിയെ തെരഞ്ഞെടുത്തു. ഡോ. ഹാബേൽ ജി.വർഗീസ് (പ്രസിഡൻറ്) ജെ.സി.ദേവ് (ജനറൽ സെക്രട്ടറി) മാത്യു.പി.ഏ

## അപേക്ഷകൾ ക്ഷണിക്കുന്നു

മലങ്കര എക്യുമെനിക്കൽ എഡ്യുക്കേഷൻ സൊസൈറ്റി തൊഴിലധിഷ്ഠിതമായ വിദ്യാഭ്യാസ പദ്ധതിയനുസരിച്ച് പ്രീ പ്രൈമറി, നഴ്സറി ടീച്ചർ ട്രെയിനിംഗ്, മന്ദബുദ്ധി അധ്യാപിക പരിശീലനം, അഗ്രികൾച്ചറൽ, സെക്രട്ടേറിയൽ പ്രാക്ടീസ്, ഫസ്റ്റ് എയ്ഡ് നഴ്സിംഗ് ഹോം നഴ്സിംഗ് എന്നീ പരിശീലന കോഴ്സുകൾക്ക് അപേക്ഷ ക്ഷണിക്കുന്നു. അടിസ്ഥാന വിദ്യാഭ്യാസം എസ്.എസ്.എൽ.സി. (തിരുവനന്തപുരം, കൊട്ടാരക്കര സെൻററുകളിൽ ഗവൺമെൻറ് അംഗീകാരം ലഭിച്ചിട്ടുള്ള പ്രീ–പ്രൈമറി ടീച്ചർ ട്രെയിനിംഗ് കോഴ്സിന് കുറഞ്ഞത് എസ്.എസ്.എൽ.സിക്ക് 45% മാർക്ക് ഉള്ളവർക്ക് അപേക്ഷിക്കാവുന്നതാണ്) മറ്റു കോഴ്സുകൾ (ഹോസ്റ്റലുൾപ്പെടെ) എല്ലാ സൗകര്യത്തോടും തിരുവനന്തപുരത്തും, പത്തനംതിട്ട, തിരുവല്ല, ചെങ്ങന്നൂർ, അടൂർ, കായംകുളം, മാവേലിക്കര, പോട്ട, നിലമ്പൂർ, ചുങ്കത്തറ എന്നീ സെൻററുകളിലും ആലപ്പുഴ, ഇടുക്കി, തൃശൂർ, കണ്ണൂർ, കാസർ ഗോഡ് തുടങ്ങിയ ജില്ലകളിലെ വിവിധ സെൻററുകളിലും നടത്തുന്നുണ്ട്. പരിശീലനാനന്തരം ഗവ.സഹകരണത്തോടും ജനപങ്കാളിത്തത്തോടും കൂടി കേരളത്തിലെവിടെയും ജോലി ചെയ്യാൻ താത്പര്യമുള്ളവർ മാത്രം ഇതിലേക്ക് അപേക്ഷിച്ചാൽ മതി. അതാതു സെൻററുകളിൽ കുട്ടികൾ കുറവായാൽ മറ്റു സെൻററുകളിൽ പ്രവേശനം നൽകുന്നതാണ്. താത്പര്യമുള്ളവർ മാനേജിംഗ് ഡയറക്ടർ, മലങ്കര എക്യുമെനിക്കൽ എഡ്യുക്കേഷൻ സൊസൈറ്റി, തിരുവനന്തപുരം-4 (ഫോൺ: 0471- 540751) എന്ന വിലാസത്തിൽ ബന്ധപ്പെടുക.

N.B.

M.S.W. M.A. Sociology/ Psychology, B.Ed, Office Staff (3 പേർ) എന്നിവരെ ഉടൻ ആവശ്യമുണ്ട്. (Office Secretary, Accountant- Ladies only)

ഈ സംഘടനയുടെ വിവിധ സെൻററുകളിൽ സേവനം ചെയ്യാൻ താത്പര്യമുള്ള വൈദീകരും കന്യാസ്ത്രീകളും തിരുവനന്തപുരം ഓഫീസുമായി ബന്ധപ്പെടാവുന്നതാണ്.

ഏതെങ്കിലും ഇടവകകളോടനുബന്ധിച്ച് ഈ കോഴ്സുകൾ ഏറ്റെടുത്തു നടത്താൻ തയ്യാറുള്ളവർക്കും, നഴ്സറി ടീച്ചർ ട്രെയിനിംഗ് കോഴ്സ് കറസ്പോണ്ടൻസായി പഠിക്കാൻ താത്പര്യമുള്ളവർക്കും ഇതിലേക്കു അപേക്ഷിക്കാവുന്നതാണ്.

ബ്രഹാം (ഓർഗനൈസിംഗ് സെക്രട്ടറി), ടോണി ടി.ചൊവ്വൂക്കാരൻ (പ്രോഗ്രാം കോ- ഓർഡിനേറ്റർ) സാമുവൽ ജോൺ (ട്രഷറർ) പ്രൊഫ.വർഗീസ് പടിയറ (പബ്ലിസിറ്റി കൺവീനർ) തുടങ്ങി 51 അംഗങ്ങൾ സമിതിയിലേക്ക് തെരഞ്ഞെടുക്കപ്പെട്ടു.

## സംയുക്ത വാർഷികം

ആലുവ: അങ്കമാലി ഭദ്രാസനത്തിലെ യുവജന- വിദ്യാർത്ഥി-വനിതാസമാജങ്ങളുടെ സംയുക്ത വാർഷിക കോൺഫറൻസ് വിവിധ പരിപാടികളോടെ ആലുവ തൃക്കുന്നത്തു സെമിനാരിയിൽ സമാപിച്ചു.

പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ചേർന്ന സമ്മേളനം ഡോ.പീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു.

ഡോ. മാത്യൂസ് മാർ സേവേറിയോസ്, പൗലോസ് മാർ മിലിത്തിയോസ്, റവ.ജേക്കബ് മണ്ണാറപ്രായിൽ കോർ എപ്പിസ്കോപ്പാ, പ്രൊഫ. തോമസ് മാത്യു, അഡ്വ. കെ. ജോർജ്, വനിതാസമാജം സെക്രട്ടറി മേരിക്കുട്ടി കുര്യാക്കോസ് എന്നിവർ പ്രസംഗിച്ചു.

യുവജനപ്രസ്ഥാനം ഭദ്രാസന വൈസ് പ്രസിഡൻറായി ഫാ. കെ.കെ.മർക്കോസിനെയും, സെക്രട്ടറിയായി സന്തോഷ് ഉമ്മനേയും, ചീഫ് ഓർഗനൈസറായി ഏലിയാസ് എം.ചാക്കോയേയും തെരഞ്ഞെടുത്തു.

## ശെമ്മാശു പട്ടം നൽകി

കോട്ടയം: ഇന്ദിരാ നഗറിൽ മോടിശ്ശേരിൽ കോശി മാത്യുവിൻെറ മകൻ വൈദിക വിദ്യാർത്ഥി മാത്യു കോശിക്ക് മെയ് 24-ാം തീയതി പ. കാതോലിക്കാ ബാവാ ദേവലോകം അരമന ചാപ്പലിൽ വച്ച് യാപ്പ്ദിയക്നോ പട്ടം നൽകി.

താമസിച്ചതിന് ക്ഷമാപണം








ANIL & ANNIE BALAGI NAGAR

Sr. ELIZABETH C.L.G.

24 -ാം ചരമവാർഷികം



**Mrs. MOLLY JOHN**

ജനനം. 9-11-1948

മരണം. 21-6-1973

John I Thekkekara
Goregaon West
Bombay-64

Mrs. Ukkuru
Koothoor House
South Bazar
Kunnamkulam

# ത്യാഗാത്മജീവിതം

## കവിത

'ത്യാഗമില്ലാത്ത ജീവിതം
സുഗന്ധമില്ലാത്ത പുഷ്പം പോലെ
അതേ, വർണ്ണഭംഗിയില്ലാത്ത മലർപോലെ
വെള്ളമില്ലാത്ത കിണർ പോലെ
മധുരമില്ലാത്ത ഫലം പോലെ
ചുവരില്ലാത്ത വീടുപോലെ
വെളിച്ചമില്ലാത്ത വിളക്കു പോലെ
വെളിച്ചമുള്ളവർക്കു വെളിപ്പെടും
ധന്യമായ ജിവിതം
നന്മയിൽ വളരുമ്പോൾ
ത്യാഗാത്മകമായ ചാരുത
ജീവൻ നൽകും.
ജീവൻ നൽകാത്ത ത്യാഗം
ദർശനമില്ലാത്ത മരണമാണ്
മരണം ത്യാഗത്തിൽ സുന്ദരമാകുമ്പോൾ
ജീവിതം ആനന്ദത്തിൽ നിർവൃതിനേടും,
ത്യാഗത്തിൽ പ്രതികാരേച്ഛയില്ല;
പ്രതിഫലേച്ഛ ജീവിതത്തെ നിഷ്പ്രഭമാക്കുന്നു
നിർമ്മല സ്നേഹം ത്യാഗത്തിന്റെ തീരം തേടുന്നു.
ത്യാഗത്തിന്റെ തീരത്ത്,
സ്വാർത്ഥതയുടെ ഓളം ഇരമ്പുന്നില്ല.
അവിടെ ജ്ഞാനത്തിന്റെ രശ്മി,
വെളിച്ചം വീശും.
ഇല്ലായ്മയുടെ മരുഭൂമിയിൽ ത്യാഗം മരുപ്പച്ചയാണ്;
സമൃദ്ധിയുടെ വല്ലിയിൽ ത്യാഗം പുഷ്പിക്കുമ്പോൾ,
അർത്ഥമില്ലാത്ത അർത്ഥം അർത്ഥവത്താകും;
ശബ്ദമില്ലാത്ത സത്യം വാചാലമാകും.

*-വറുഗീസ് കിഴക്കേമുറി*

## ക്വിസ് ടൈം

(ശാമുവൽ മാത്യു, കുടശ്ശനാട്)

1. വേറൊരാളിൽ നിന്നും ശമ്പളം വാങ്ങി സ്വന്തം കുഞ്ഞിനു മുലപ്പാൽ കൊടുത്ത അമ്മ ആര്? ആ കുഞ്ഞ് ആരായിരുന്നു?
2. യിസ്രായേല്യരുടെ ആൺകുഞ്ഞുങ്ങളെ കൊന്നുകളവാൻ മിസ്രയീം രാജാവു കല്പിച്ചാക്കിയ രണ്ടുസൂതികർമ്മിണികൾ ആരൊക്കെ?
3. യഹോവ നേരിട്ടു തെരഞ്ഞെടുത്തു ദിവ്യാത്മാവിനാൽ കൗശലപ്പണികൾക്കു സമർത്ഥരാക്കിയ രണ്ടു പേർ ആരെല്ലാം?
4. വന്ധ്യകളായിരുന്ന രണ്ടു സ്ത്രീകൾ ദൈവാനുഗ്രഹത്താൽ ഗർഭം ധരിച്ചു; ആരെല്ലാം? അതേസമയം ദൈവകോപത്താൽ വന്ധ്യയായ സ്ത്രീ ആര്?
5. ആയുസു നീട്ടിക്കിട്ടിയ യഹൂദരാജാവ് ആര്? എത്ര വർഷം?
6. വെറും 7 ദിവസം മാത്രം രാജ്യഭരണം നടത്തിയ യിസ്രായേൽ രാജാവ് ആര്?
7. സൂര്യനെയും ചന്ദ്രനെയും യോശുവ നിശ്ചലമാക്കി നിർത്തിയത് എവിടെ ?
8. സൂര്യനിഴൽ പിന്നോക്കം പായിച്ച പ്രവാചകൻ ആര് ?
9. അബിഗയിൽ (ദാവീദിന്റെ ഒരു ഭാര്യ) എന്ന പേരിന്റെ അർത്ഥം എന്ത്?
10. യിരമ്യാ പ്രവാചകന്റെ ജന്മസ്ഥലം ഏത്?
11. യോനായുടെ അപ്പൻ ആര്?
12. ക്രിസ്തു ജനിച്ച വർഷം ഏത്?

### ഉത്തരം

1. അമ്മ - യോഖേബെദ്, കുഞ്ഞ് - മോശ
2. ശിപ്രാ, പൂവാ
3. ഊരിയുടെ മകൻ ബസലേൽ, അഹീസാമാക്കിന്റെ മകൻ ഒഹൊലിയാബ്
4. ഗർഭിണികളായവർ - സാറയും എലിസബത്തും വന്ധ്യയായവൾ - ശൗലിന്റെ മകൾ മീഖൾ
5. ഹിസ്കീയാവ്, 15 വർഷം
6. സിമ്രി
7. സൂര്യനെ ഗിബയോനിലും ചന്ദ്രനെ അയാലോൻ താഴ്വരയിലും
8. യെശയ്യാവ്
9. അപ്പൻ സന്തുഷ്ടനാകുന്നു
10. അനാഥോത്ത്
11. അമിത്ഥായി
12. ബി. സി. 4

ആനുകാലികം

# ഇടവകജനം ഇതു ശ്രദ്ധിക്കുമോ ?

ഫാ. വി. എം. ഏബ്രഹാം

ഇടവകകളുടെ സുഗമമായ നടത്തിപ്പിന് ഇടവകകമ്മിറ്റികൾക്കുള്ള സ്ഥാനം പ്രധാനമാണ്. ഓരോ ഇടവകയോഗത്തിനും ഓരോ ഇടവകമാനേജിംഗ്കമ്മിറ്റി ഉണ്ടായിരിക്കേണ്ടതാകുന്നു എന്ന സഭാഭരണഘടനയുടെ 24-ാം വകുപ്പു തന്നെ അതിന്റെ പ്രാധാന്യത്തെ എടുത്തുകാട്ടുന്നു. ഇടവകക്കാര്യങ്ങളുടെ സുഗമമായ നടത്തിപ്പിന് ഇടവകവികാരിയോടൊപ്പം പ്രവർത്തിക്കുവാൻ ഇടവക ജനങ്ങളാൽ തിരഞ്ഞെടുക്കപ്പെടുന്നവരാണല്ലോ കമ്മറ്റി അംഗങ്ങൾ? എന്താണ് ഇവരെക്കൊണ്ട് ഇടവക ഉദ്ദേശിക്കുന്നത്. സഭാഭരണഘടനപ്രകാരം "തന്നാണ്ടത്തെ ബജറ്റുതയ്യാറാക്കി ഇടവകയോഗത്തിൽ ഹാജരാക്കുക, ഇടവകയോഗം അധികാരപ്പെടുത്തുന്ന സംഗതികൾ നിർവ്വഹിക്കുക, ഇടവകയ്ക്ക് ആവശ്യമെന്നു തോന്നുന്ന സംഗതികളെക്കുറിച്ച് ആലോചിച്ച് ഇടവക യോഗത്തിലേക്ക് ശുപാർശ ചെയ്യുക, കൈക്കാരൻ ഹാജരാക്കുന്ന തിരട്ടു പരിശോധിക്കുക" മുതലായവയാണ് ഇടവക മാനേജിംഗ് കമ്മിറ്റിയുടെ ചുമതലയിൽപ്പെട്ട ജോലികൾ. ഇവകൂടാതെ റാസ വിപുലമായി നടത്തുക, വാദ്യമേളങ്ങൾ കേമമാക്കുക കരിമരുന്നു പ്രയോഗം പൊടിപൊടിക്കുക തുടങ്ങിയവയും തങ്ങളുടെ കർമ്മ മണ്ഡലത്തിൽപ്പെടുന്നു എന്ന വിശ്വാസവും ഇവർക്കുണ്ട്. ഇടവകയുടെ ഇപ്രകാരമുള്ള ലൗകീക കാര്യങ്ങളിൽ മാത്രം ഇവർ വ്യാപൃതരായാൽ മതിയോ? ആത്മീയ തലങ്ങളിൽ ഇവരുടെ പ്രവർത്തനങ്ങൾക്കും ജീവിതരീതികൾക്കും പ്രാധാന്യമില്ലേ? തീർച്ചയായും ആത്മീയ കാര്യങ്ങളിലുള്ള ശ്രദ്ധയും ഇവർക്കു ബാധകമാണ്. ആത്മീക പ്രവർത്തനങ്ങളിൽ നേതൃത്വം നൽകുവാൻ സാധിക്കുന്നില്ലെങ്കിൽ മാതൃകാപരമായി വർത്തിക്കുവാനെങ്കിലും കഴിയണം. എല്ലാ കമ്മറ്റിയംഗങ്ങളേയും ആക്ഷേപിക്കുന്നതിനോ അവരുടെ പ്രവർത്തനമൂല്യങ്ങളെ ഇടിച്ചു കാണിക്കുന്നതിനോ അല്ല ഇതെഴുതുന്നത്, പ്രത്യുത നമ്മുടെ പല ഇടവകകളിലും കണ്ടു വരുന്ന ചില ദുഷ്പ്രവണ തകളിലേക്ക് വിരൽ ചൂണ്ടുന്നതിനു മാത്രമാണ്.

ഒരു ഇടവകയിൽ പുതിയ കൈക്കാരൻ ചുമതല ഏറ്റെടുത്തതിനുശേഷം, ഒരു ദിവസം വൈകിട്ട് ഓഫീസ് ഒന്നു വൃത്തിയാക്കുവാനായി ശ്രമിച്ചു. ഇടവക സെക്രട്ടറിയും സഹായത്തിനുണ്ടായിരുന്നു. മുറിതൂത്തുവാരിയപ്പോൾ കുറെ ഒഴിഞ്ഞ മദ്യക്കുപ്പികളും ബീഡിക്കുറ്റികളും അവർക്കു നീക്കം ചെയ്യേണ്ടി വന്നു. മുൻ ട്രസ്റ്റിയുടെയും സെക്രട്ടറിയുടെയും ചില കമ്മിറ്റി അംഗങ്ങളുടെയും സംഭാവന (അതോ അവർ അവ നീക്കം ചെയ്യുന്നതിനു മറന്നുപോയതോ?) എന്തായാലും വെളിയിൽ നിന്നും മറ്റൊരാൾ അതിൽകടന്ന് അവ നിക്ഷേപിച്ചു എന്നു പറയുവാൻ നിവൃത്തിയില്ല. ഇടവകയുടെ ഓഫീസ് കെട്ടിടം പോലെ മദ്യപിക്കുവാൻ സുരക്ഷിതമായ സ്ഥലം മറ്റേതുണ്ട്? ഒരു ഇടവകയുടെ കൈക്കാരനും സെക്രട്ടറിയും കമ്മിറ്റിയംഗങ്ങളും മദ്യപന്മാരാണ് എന്നതു തന്നെ ഇടവകയ്ക്കു നാണക്കേട്. അങ്ങനെയെങ്കിൽ അവർ മദ്യപിക്കുന്നത് ഓഫീസ് മുറിയിൽ വച്ചാണെന്നു വന്നാലോ? ഇതേപ്പറ്റി ചിന്തിക്കേണ്ടത് ഇടവക ജനങ്ങളാണ്. ഇടവക കമ്മിറ്റിയെ തിരഞ്ഞെടുക്കുമ്പോൾ പ്രത്യേകം ശ്രദ്ധിക്കേണ്ട വസ്തുതകളിൽ ഒന്നാണ് കമ്മറ്റിയംഗങ്ങൾ മദ്യപാനികൾ ആയിരിക്കരുത് എന്നത്. ഇത് നമ്മുടെ പല മെത്രാപ്പോലീത്താമാരും കല്പനകളിൽക്കൂടി നമ്മെ അനുസ്മരിപ്പിക്കുന്നുമുണ്ട്. എന്നാൽ ചില ഇടവകകളിലെങ്കിലും ഈ പ്രബോധനങ്ങൾ മുഖവിലയ്ക്കെടുക്കുന്നില്ല എന്നതാണ് സത്യം. അതുപോലെ തന്നെ പ്രധാനപ്പെട്ട ഒന്നാണ് സ്വയമഹിമക്കായി ഈ സ്ഥാനം ദുരുപയോഗം ചെയ്യും എന്നുതോന്നുന്നവരെ ഈ സ്ഥാനത്തേക്ക് നാമനിർദ്ദേശം ചെയ്യാതിരിക്കുക എന്നത്. കമ്മിറ്റിയംഗങ്ങൾ ഭരണാധിപന്മാരാകുന്നതിനു പകരം ശുശ്രൂഷകന്മാരാകുവാൻ ശ്രമിക്കുക. ആത്മീയ ഔന്നത്യം പ്രാപിക്കുവാൻ കഴിയുന്നില്ലെങ്കിലും ദൈവഭക്തരും സഭയുടെ വിശ്വാസ സത്യങ്ങളെ മുറുകെപ്പിടിക്കുന്നവരും ആയിരിക്കണം കമ്മിറ്റിയംഗങ്ങൾ.

മറ്റു ചില ഇടവകകളിൽ കണ്ടുവരുന്ന ഒരു പ്രവണതയാണ് ആരാധനാസമയം, ഇടവക ആഫീസ് കമ്മിറ്റിക്കാരുടെ വിശ്രമ സ്ഥലമാക്കുന്നു എന്നത്. ഒരു ഇടവകയിലെ ഒരു സാധാരണ വിശ്വാസി പറഞ്ഞത് ഇപ്രകാരമാണ് " കമ്മിറ്റിക്കാർ ഞായറാഴ്ച രാവിലെ തന്നെ കമ്മിറ്റി മുറിയിൽ ഹാജരായി കളിതമാശകൾ പറഞ്ഞ് രസിക്കും. വിശുദ്ധകുർബ്ബാന പടിഞ്ഞാറോട്ട് എഴുന്നള്ളിക്കുമ്പോൾ അവർ പള്ളിയുടെ പടിഞ്ഞാറേ വാതിലിൽ വന്നു നിൽക്കും". ഈ സമയമെങ്കിലും അവർക്കു പ്രധാനപ്പെട്ടതായി തോന്നിയല്ലോ! (അതോ കർത്താവിന്റെ രണ്ടാമത്തെ വരവിൽ സ്ഥാനം ലഭിക്കുവാൻ ഇപ്പോഴേ തിരക്കുണ്ടാക്കുന്നതോ? അതുമല്ലെങ്കിൽ തങ്ങൾ ഹാജരാണെന്ന് പട്ടക്കാരനെ ബോധിപ്പിക്കുന്നതിനോ?) ഈ പ്രവണത മാറ്റിയെടുക്കുന്നതിന് വികാരിയും ജനങ്ങളും സഹകരിച്ചുവെങ്കിലേ സാധിക്കുകയുള്ളൂ. ഓഫീസ് കാര്യങ്ങൾ ഒഴിച്ചുകൂടുവാൻ പാടില്ലാത്തവയാണ് അവ ഞായറാഴ്ച മാത്രമേ സാധിക്കുകയുള്ളൂ. പ്രധാനമായും വി: കുർബ്ബാനയിൽ ഓർക്കുവാനുള്ള പേരുകൾ ഇപ്പോൾ ഓഫീസ് വഴിയാണല്ലോ പട്ടക്കാരൻ വശം എത്തുന്നത്. പേരുകൾ തലേ ആഴ്ചതന്നെ ഏൽപ്പിക്കു

വാൻ ശ്രമിക്കുക. അതുമല്ലെങ്കിൽ വി: കുർബ്ബാനയുടെ തൂയോബോയ്ക്കു മുമ്പായി ഏൽപ്പിക്കുക. പേരുകൾ ഓർത്തു പ്രാർത്ഥിക്കുവാനുള്ള ഒരു പ്രധാന സമയമാണ് തൂയോബോയുടേത്. അത് വിശുദ്ധ കുർബ്ബാന പരസ്യമായി ആരംഭിക്കുന്നതിനു മുമ്പാണ് നടത്തുന്നത് എന്നത് വിശ്വാസികൾ ഓർത്തിരിക്കുക. അതുപോലെ തന്നെ മറ്റ് ഓഫീസ് കാര്യങ്ങൾ ഒന്നുകിൽ പരസ്യമായി വി. കുർബ്ബാന ആരംഭിക്കുന്നതിനു മുമ്പ് അല്ലെങ്കിൽ വി. കുർബ്ബാനയ്ക്കു ശേഷം നിവൃത്തിയുണ്ടാക്കുവാൻ ശ്രദ്ധിക്കുക. വി. കുർബ്ബാന പരസ്യമായി ആരംഭിക്കുമ്പോൾ ഓഫീസ് കെട്ടിടം പൂട്ടുവാൻ തീർച്ചയായും പട്ടക്കാരൻ നിഷ്കർഷിക്കണം. അങ്ങനെയെങ്കിൽ പള്ളിഓഫീസ് അത്തരം വിശ്രമ കേന്ദ്രങ്ങളാവുകയില്ലല്ലോ?

കമ്മിറ്റിയംഗങ്ങളെക്കുറിച്ചുള്ള മറ്റൊരു രസകരമായ വസ്തുത സാധാരണ നമ്മുടെ കമ്മറ്റി മീറ്റിംഗുകൾ ശനിയാഴ്ചവൈകുന്നേരമാണ് കൂടാറുള്ളത്. ഒരു ഇടവകയിലെ കമ്മിറ്റി കഴിഞ്ഞിട്ടും അംഗങ്ങൾ പിരിഞ്ഞു പോകാതെ തുടർചർച്ച ആരംഭിച്ചു. പട്ടക്കാരന് മുഷിവ് തോന്നിത്തുടങ്ങി. ഇതൊന്നവസാനിപ്പിക്കുവാൻ പട്ടക്കാരൻ ഒരു സൂത്രം പ്രയോഗിച്ചു. പ്രധാന ശുശ്രൂഷകനെ വിളിച്ച്, സന്ധ്യനമസ്ക്കാരത്തിന് മണിയടിക്കുവാൻ പറഞ്ഞു. മണിയടി കേട്ടതും കമ്മിറ്റിക്കാർ സ്ഥലം കാലിയാക്കി. ഇത് മറ്റൊരു വസ്തുതയിലേക്ക് നമ്മുടെ ശ്രദ്ധയെ തിരിക്കുന്നു. പ്രാർത്ഥനയോട് തീരെ താല്പര്യമില്ലാത്ത കമ്മിറ്റിയംഗങ്ങൾ. കമ്മറ്റി എത്രനേരം കൂടുന്നതിനും വാദപ്രതിവാദങ്ങൾ നടത്തുന്നതിനും അവർക്കുസമയമുണ്ട് എന്നാൽ അതിനുശേഷം സന്ധ്യാനമസ്കാരത്തിൽ സംബന്ധിക്കുവാൻ അവർക്ക് സമയക്കുറവ്. ഇത് വികാരിമാരുടെ പ്രത്യേക പരിഗണനയ്ക്ക് വിഷയീഭവിപ്പിക്കുന്നു. കമ്മിറ്റിക്കുവരുന്നവർ അതിനു ശേഷം നടക്കുന്ന സന്ധ്യാനമസ്ക്കാരത്തിലും പങ്കെടുക്കുവാൻ വികാരി നിഷ്കർഷിക്കണം പ്രാർത്ഥനയിൽ അധിഷ്ഠിതമായ പ്രവർത്തനങ്ങളാണ് നമുക്ക് ആവശ്യം. അതിനു തയ്യാറുള്ളവർ മാത്രം കമ്മറ്റിയംഗങ്ങളായി തെരഞ്ഞെടുക്കപ്പെടണം.

ആണ്ടിൽ നാലു പ്രാവശ്യത്തിൽ കുറയാതെ ഇടവക കമ്മിറ്റി കൂടേണ്ടതാകുന്നു എന്നുമാത്രമാണ് സഭാഭരണഘടനയിൽ നിഷ്കർഷിച്ചിരിക്കുന്നത്. മാസത്തിൽ ഒരു തവണയോ അതുമല്ലെങ്കിൽ അത്യാവശ്യ സന്ദർഭങ്ങളിലോ കമ്മിറ്റി കൂടാം. എന്നാൽ ഒരാഴ്ചയിൽ തന്നെ രണ്ടും മൂന്നും മീറ്റിംഗുകൾ കൂടുകയും മീറ്റിംഗിൻെറ ചെലവിന് (കാപ്പി സൽക്കാരം) തുക എഴുതിയെടുക്കുകയും ചെയ്താൽ ഇടവകഖജനാവ് പെട്ടെന്ന് കാലിയാകും. ഇതിൻെറ ബാധ്യതയും ഇടവക ജനങ്ങൾക്കാണ്. ഇതൊഴിവാക്കുവാൻ മാസത്തിൽ ഒരു കമ്മറ്റി എന്നു വയ്ക്കുകയും സൽക്കാരകർമ്മങ്ങൾ ഒഴിവാക്കുകയും വേണം.

പല ഇടവകകളിലേയും കമ്മറ്റിയിലേക്കുള്ള തിരഞ്ഞെടുപ്പുകൾ നമ്മുടെ അഭിമാനത്തിനു ചേർന്ന തരത്തിലാണോ എന്ന് നാം ചിന്തിച്ച് വിലയിരുത്തുക. ഒരു കമ്മിറ്റിയംഗമാകുവാൻ ആയിരക്കണക്കിനു രൂപാ ചിലവഴിക്കുവാൻ നമ്മുടെ ആളുകൾക്ക് മടിയില്ല. (സഭാ മാനേജിംഗ് കമ്മിറ്റി തിരഞ്ഞെടുപ്പിനെക്കുറിച്ച് പരാമർശിക്കുവാൻ ഇവിടെ മുതിരാത്തത് നാണക്കേടു കൊണ്ടാണ്.) തനി രാഷ്ട്രീയ ശൈലിയല്ലേ നാം കമ്മിറ്റി തിരഞ്ഞെടുപ്പുകൾക്ക് അവലംബിക്കുന്നത്. വീടുകയറിയുള്ള വോട്ടുപിടിത്തം, നോട്ടീസച്ചടിച്ചിറക്കിയുള്ള പ്രചരണം ഇങ്ങനെ പോകുന്നു ശൈലികൾ, ഒരു ഇടവകയിൽ, മാനേജിംഗ് കമ്മിറ്റി തിരഞ്ഞെടുപ്പിന് സ്ഥാനാർത്ഥികൾ അച്ചടിച്ച 'Zero hour request" കൊണ്ട് പള്ളിപ്പരിസരം വൃത്തികേടായി. ആ കടലാസുകൾ നീക്കം ചെയ്യുവാൻ ഒരാളുടെ ജോലി വേണ്ടിവന്നു. എത്ര രൂപാ മുടക്കിയാലും കമ്മിറ്റിയംഗമാവുക എന്നതാണ് ചിലരുടെ ലക്ഷ്യം. [സഭാ മാനേജിംഗ് കമ്മിറ്റിയംഗമായാൽ മരിക്കുമ്പോൾ പത്രവാർത്തയിൽ 'മുൻ മാനേജിംഗ് കമ്മിറ്റിയംഗം' എന്നുകൂടി ചേർക്കാം] എന്തു മാർഗ്ഗത്തിലൂടെയും ഈ സ്ഥാനത്ത് കയറിപ്പറ്റുന്നത് ഇടവകയെ നന്നാക്കുവാനാണ് എന്നു പറയുക സാധ്യമല്ല. ഇക്കാര്യത്തിലും ഇടവക വികാരിയുടെയും ജനങ്ങളുടെയും സത്വരശ്രദ്ധ പതിയേണ്ടതായിട്ടുണ്ട്. സ്ഥിരമായി ആരാധനയിൽ സംബന്ധിക്കുന്നവൻ, വി. കുമ്പസാരം നടത്തി വി. കുർബ്ബാന അനുഭവിക്കുന്നവൻ, സഭയുടെ വിശ്വാസസത്യങ്ങൾ മുറുകെ പിടിക്കുന്നവൻ, സഭയുടെ കല്പനകൾ പാലിക്കുന്നവൻ, സാമൂഹ്യജീവിതത്തിൽ മാന്യമായ ശൈലി കാഴ്ചവയ്ക്കുന്നവൻ തുടങ്ങിയവയായിരിക്കണം കമ്മറ്റിയംഗമാകുവാനുള്ള മാനദണ്ഡങ്ങൾ. ഓരോ അംഗത്തെക്കുറിച്ചും അറിയാവുന്ന ഇടവകജനങ്ങൾ ഈ കാര്യങ്ങൾ ശ്രദ്ധിച്ചുകൊണ്ട് തെരഞ്ഞെടുപ്പ് നടത്തണം. അങ്ങനെയെങ്കിൽ നല്ല കമ്മിറ്റികൾ ഇടവകയിൽ രൂപപ്പെടും: അവർക്ക് പലതും ഇടവകയ്ക്കു വേണ്ടിയും സഭക്കുവേണ്ടിയും സമൂഹത്തിനു വേണ്ടിയും ചെയ്യുവാൻ സാധിക്കും.

കുടുംബവിദ്വേഷവും വ്യക്തിവിദ്വേഷവും കമ്മിറ്റിയിൽ പലപ്പോഴും പ്രശ്നങ്ങൾ സൃഷ്ടിക്കാറുണ്ട്. കമ്മിറ്റിയംഗങ്ങൾ തമ്മിലുള്ള വ്യക്തിവൈരാഗ്യം പലപ്പോഴും കമ്മിറ്റിയിൽ ശണ്ഠക്കു കാരണമാകാറുണ്ട്. ക്രിയാത്മകമായ വിമർശനങ്ങൾക്കുപരി എതിരാളിയുടെ ആശയത്തെ, അത് നല്ലതാണെങ്കിൽക്കൂടി തറപറ്റിക്കുവാൻ ചിലരെങ്കിലും ശ്രമിക്കാറില്ലേ? പല കമ്മിറ്റികളും പ്രശ്നകലുഷിതമായിത്തീരുവാൻ ഇത്തരം പ്രവണതകൾ കാരണമായിട്ടുണ്ട്. ഇതിന് ഒരു പ്രതിവിധി നിർദ്ദേശിക്കുവാൻ ബുദ്ധിമുട്ടാണ്. ബോധവൽക്കരണത്തിലൂടെ, വ്യക്തി വൈരാഗ്യം തീർക്കുന്നതിനുള്ള വേദിയല്ല കമ്മിറ്റിമീറ്റിംഗ് എന്ന് പട്ടക്കാരൻ അംഗങ്ങളെ മനസ്സിലാക്കുകയും അംഗങ്ങൾ ആ ബോധത്തോടെ മീറ്റിംഗിൽ സംബന്ധിക്കുകയും വേണം. ഇടവകയുടെ പൊതുവായ വളർച്ചക്കുതകുന്ന നിർദ്ദേശങ്ങൾ ആരുടെ ഭാഗത്തുനിന്നുണ്ടായാലും അവയെ സ്വാഗതം ചെയ്യുവാൻ അംഗങ്ങൾ തയ്യാറാകണം.

ഇവിടെ ചൂണ്ടിക്കാണിച്ച കാര്യങ്ങൾ എല്ലാം എല്ലാവരെയും ബാധിക്കുന്നവയാകണമെന്നില്ല. എങ്കിലും കമ്മിറ്റിയംഗങ്ങൾ ആകുന്നവർ സ്വയം വിചിന്തനം ചെയ്യുക. നാം ആരാണ്? നമ്മെ എന്തിനു വിളിച്ചിരിക്കുന്നു? ഇടവകകളിൽ കമ്മിറ്റിയംഗങ്ങളുടെ നല്ലപ്രവർത്തനങ്ങൾക്ക് എല്ലാ നന്മകളും നേരുന്നു.

•

# പുത്തൻകാവ് കൊച്ചുതിരുമേനി ജന്മശതാബ്ദിയുടെ ധന്യസ്മരണകളിൽ

സുനിൽ പി. ഉമ്മൻ

മലങ്കരസഭയിൽ മെത്രാപ്പോലീത്താമാർക്കുള്ള സ്ഥാനം അദ്വിതീയമാണ്. മലങ്കരസഭ ഉറച്ചു കാലടികളിലൂടെ മുന്നേറുന്നത് പിതാക്കൻമാരുടെ ദർശനത്തിൻെറയും വിശ്വാസത്തിൻെറയും ദീപ്തിയിലാണ്. പിതാക്കൻമാരുടെ ജീവിതവിശുദ്ധിയും വിശ്വാസവുമാണ് ഈ സഭയെ എക്കാലവും ശക്തമായി സമൂഹത്തിൽ ഉയർത്തി നിർത്തിയത്. മലങ്കരസഭയുടെ അടിസ്ഥാനശക്തിയ്ക്ക് സ്രോതസ്സായി പ്രവർത്തിച്ച ആചാര്യശ്രേഷ്ഠനാണ് പുത്തൻകാവിൽ ഗീവറുഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്ത. പുത്തൻകാവ് കൊച്ചു തിരുമേനി ജനിച്ചിട്ട് 1997 ജൂൺ 10-ാം തീയതി നൂറുവർഷം തികഞ്ഞു. തിരുമേനിയുടെ ജന്മശതാബ്ദി വിപുലമായി ആഘോഷിക്കുകയാണ് പുത്തൻകാവ് സെൻറ്. മേരീസ് കത്തീഡ്രൽ ഇടവക.

1897 ജൂൺ 10-ാം തീയതി പുത്തൻകാവ് കിഴക്കേത്തലയ്ക്കൽ തോമ്മാകത്തനാരുടെയും റേച്ചലിൻെറയും മകനായി പുത്തൻകാവിൽ കൊച്ചു തിരുമേനി ജനിച്ചു. കൊച്ചുതിരുമേനിയുടെ ജന്മശതാബ്ദി ആഘോഷങ്ങൾ ജൂൺ 10. ന് 2.30 ന് മഹാരാഷ്ട്ര ഗവർണർ ഡോ. പി. സി. അലക്സാണ്ടർ ഉത്ഘാടനം ചെയ്തു. 1930 മുതൽ 1950 വരെ തുമ്പമൺ ഭദ്രാസനമെത്രാപ്പോലീത്ത എന്ന നിലയിൽ ഭരണസാരഥ്യം വഹിച്ച യുഗപ്രഭാവനായിരുന്നു പുത്തൻകാവിൽ കൊച്ചുതിരുമേനി. വൈദികരെ ഏറെ സ്നേഹിച്ച തിരുമേനി, മലങ്കരസഭയിൽ ഇദം പ്രഥമമായി വൈദിക ശമ്പള പദ്ധതി ഏർപ്പെടുത്തി. പ്രായമായ വൈദികരെ പെൻഷൻ നൽകി ആദരിച്ചു. പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ ഇടവക സന്ദർശനം ഭക്തജനങ്ങൾക്ക് ആത്മീയാനുഭൂതിയുടെ സ്വർഗ്ഗീയസുഖം പ്രദാനം ചെയ്യുമായിരുന്നു.

ബഥനി ആശ്രമത്തിലെ സുപ്പീരിയർ മാർ ഈവാനിയോസ് മെത്രാപ്പോലീത്ത മാതൃസഭയെ ഉപേക്ഷിച്ച് റോമൻ കത്തോലിക്കസഭയെ ആശ്ലേഷിക്കുകയും വിശ്വാസികളുടെയിടയിൽ ഭിന്നിപ്പും അസ്വസ്ഥതയും ഉടലെടുക്കുകയും ചെയ്തപ്പോൾ ജനങ്ങളെ സത്യവിശ്വാസത്തിൽ പിടിച്ചുനിറുത്തിയ ആത്മീയ ജ്യോതിസായിരുന്നു പുത്തൻകാവിൽ കൊച്ചുതിരുമേനി. മലങ്കരസഭയിൽ കൺവെൻഷൻ യോഗങ്ങളുടെ ജനയിതാവ് മാർ പീലക്സിനോസ് തിരുമേനിയായിരുന്നു എന്നു പറയാം. കൺവെൻഷൻ യോഗങ്ങൾ അദ്ദേഹത്തിന് ഒരാവേശവും ലഹരിയുമായിരുന്നു. രണ്ടും മൂന്നും മണിക്കൂറുകൾ തുടർച്ചയായി പ്രസംഗിക്കുന്ന തിരുമേനി, നുറുങ്ങു കഥകളിലൂടെയും ഉറങ്ങുന്നവരെ ഉണർത്തുന്ന "ഉണരുക പാപി നീ" തുടങ്ങിയ ഗാനങ്ങളിലൂടെയും ശ്രോതാക്കളെ ഹഠാദാകർഷിക്കുകയും നീണ്ടുനീങ്ങുന്ന ആ പ്രസംഗപ്രവാഹത്തിൽ അവർ ലയിച്ചു ചേരുകയും ചെയ്യുമായിരുന്നു.

സഭയുടെ ആദ്യത്തെ കോളേജായ പത്തനംതിട്ട കാതോലിക്കേറ്റ് കോളേജ് സ്ഥാപിക്കാൻ മുൻകൈയ്യെടുത്തത് പുത്തൻകാവിൽ കൊച്ചുതിരുമേനിയായിരുന്നു. തിരുമേനി കാലം ചെയ്തതിനുശേഷമാണ് അതിന് അംഗീകാരം ലഭിച്ചതെന്നു മാത്രം. തൻെറ സ്ഥാപനങ്ങൾക്കു വേണ്ടി കായികമായി അദ്ധ്വാനിച്ച വ്യക്തിയായിരുന്നു തിരുമേനി തൊട്ടതെല്ലാം പൊന്നാക്കുന്ന മാസ്മരശക്തിക്ക് ഉടമയായ തിരുമേനി അനേകരെ സഭാപ്രവർത്തനത്തിലേക്ക് ആകർഷിക്കുകയും സഭയ്ക്ക് പലസ്ഥാപനങ്ങളും ആരംഭിക്കുകയും ചെയ്തു. അവരിൽ പലരും സഭാനൗകയെ നയിക്കുന്ന മെത്രാപ്പോലീത്തമാരായി തീർന്നു. പ. മാർത്തോമാ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനിയുൾപ്പെടെ മലങ്കരസഭയിലെ പല മെത്രപ്പോലീത്തമാരെയും തിരുമേനിയുടെ ജീവിതം സ്വാധീനിച്ചിട്ടുണ്ട്.

കേരളത്തിൻെറ ഒരറ്റം മുതൽ മറ്റേ അറ്റം വരെ സഭയ്ക്കുവേണ്ടി ഓടിയെത്തി രക്ഷകൻെറ തിരുവചനവും സഭാവിശ്വാസവും ജനങ്ങളെ പഠിപ്പിച്ച തിരുമേനി, 1951 ഏപ്രിൽ 15-ാം തീയതി കുന്നംകുളത്ത് പഴയപള്ളിപ്പറമ്പിൽ കാതോലിക്കദിനത്തിൽ ചരിത്ര പ്രസിദ്ധമായ ഒരു പ്രസംഗം ചെയ്തു. കാതോലിക്ക സിംഹാസന ചരിത്രത്തിലേക്ക് വെളിച്ചം വീശുന്ന ആ പ്രസംഗം ഇന്നും സഭാമക്കൾക്ക് ആവേശജനകമാണ്. മടക്കയാത്രയിൽ അസുഖബാധിതനായി മരത്തങ്കോട്ടു ചാപ്പലിൽ വിശ്രമിക്കവേ 1951 ഏപ്രിൽ 17 -ന് അദ്ദേഹം കാലം ചെയ്തു. 17-ന് രാവിലെ 7. 30ന് തിരുമേനിയുടെ ആവശ്യാനുസരണം കുന്നംകുളം പള്ളിയിലെ പട്ടക്കാർ തിരുമേനിക്ക് തൈലാഭിഷേക കൂദാശ നടത്തി. തിരുമനസ്സുകൊണ്ട് എഴുന്നേറ്റിരുന്ന് സുബോധത്തോടുകൂടി ത്തന്നെ വിശുദ്ധകൂദാശ സ്വീകരിച്ചു. പത്തേകാൽ മണിക്ക് ആ വന്ദ്യപിതാവ് തൻെറ രക്ഷകൻെറ നിത്യതയിലേക്ക് വാങ്ങിപ്പോയി. കുന്നംകുളം ദേവാലയത്തിൽ നിന്നും പുറപ്പെട്ട ദു:ഖമണിനാദം മലങ്കര-സഭാമക്കളുടെ ഹൃദയം ഭേദിക്കുന്ന ഈ വാർത്തയെ ദിക്കെങ്ങും വിളംബരം ചെയ്തു. കുന്നംകുളം പള്ളിയിൽ തന്നെ മൃതശരീരം സംസ്കരിക്കണമെന്ന് ആ ഇടവകക്കാർക്ക് തീവ്രമായ ആഗ്രഹം ഉണ്ടായിരുന്നു. തിരുമേനിയുടെ സ്വന്തം

# ഭിന്നതകൾ മറന്ന് ഐക്യത്തിൻെറ പാതയിൽ മുന്നേറുക: പ. കാതോലിക്കാ ബാവ

ആലുവാ: സകല ഭിന്നതകളും മറന്ന് കർത്താവിൻെറ ശരീരമാകുന്ന സഭയെ ഒന്നായി കണ്ടുകൊണ്ട് ഐക്യത്തിൻെറ പാതയിൽ മുന്നേറുവാൻ മലങ്കരസഭയുടെ പരമാധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവ സഭാംഗങ്ങളെ ഉദ്ബോധിപ്പിച്ചു.

പരി.പാത്രിയർക്കീസ് ബാവയ്ക്ക് ഭരണഘടനാപരമായ എല്ലാ സ്ഥാനമാനങ്ങളും നൽകുവാൻ മലങ്കര സഭ ഒരുനാളും പിന്നോക്കം പോകുന്നതല്ലെന്ന് പരി.ബാവ വ്യക്തമാക്കി.

മലങ്കര സഭയുടെ സീനിയർ മെത്രാപ്പോലീത്തായും അങ്കമാലി- ബോംബെ ഭദ്രാസനാധിപനുമായ അഭിവന്ദ്യ ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ 87-ാം ജന്മദിനത്തിൽ ആലുവ തൃക്കുന്നത്ത് സെമിനാരിയിൽ ചേർന്ന അനുമോദന സമ്മേളനം ഉദ്ഘാടനം ചെയ്തുകൊണ്ട് സംസാരിക്കുകയായിരുന്നു അദ്ദേഹം.

ചുറ്റുപാടുകളുടെ മാലിന്യങ്ങളെ കഴുകിക്കളയുവാനും സഭയുടെ ഭിത്തിയെ ബലവത്താക്കുവാനും കഴിഞ്ഞ മുക്കാൽ ശതാബ്ദക്കാലം അഹോരാത്രം യത്നിച്ച ശ്രേഷ്ഠാചാര്യനാണ് ഡോ.ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായെന്നും പരി.ബാവാ അഭിപ്രായപ്പെട്ടു.

ഭോഗാതുരമായ മനസ്സുകളെ പൗരോഹിത്യ വൃത്തിയിലൂടെ ശുശ്രൂഷിക്കുവാൻ ഭാഗ്യം സിദ്ധിച്ച ഈ മഹാചാര്യൻ മലങ്കര സഭയുടെ യശസ് ആഗോളതലത്തിൽ ഉയർത്തിക്കാട്ടിയ പ്രതിഭാധനനാണെന്ന് ജില്ലാ കളക്ടർ ശ്രീ.വി.പി.ജോയി അഭിപ്രായപ്പെട്ടു.

മനുഷ്യസേവനത്തിലൂടെ ദൈവസ്നേഹവും സേവനവും വെളിപ്പെടുത്തുന്ന തിളക്കമാർന്ന വ്യക്തിത്വത്തിൻെറ ഉടമയാണ് മെത്രാപ്പോലീത്തയെന്ന് ആലുവ പൗരാവലിയ്ക്കുവേണ്ടി ആശംസകൾ അർപ്പിച്ചുകൊണ്ട് കെ.മുഹമ്മദാലി എം.എൽ.എ. വ്യക്തമാക്കി.

പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽ ഗീവർഗീസ് മാർ കൂറിലോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ് എന്നീ മെത്രാപ്പോലീത്തന്മാരും സഭാസെക്രട്ടറി എ.കെ.തോമസ്, ഭദ്രാസന സെക്രട്ടറി റവ.ജേക്കബ് മണ്ണാറപ്രായിൽ കോറെപ്പിസ്ക്കോപ്പാ, പ്രൊഫ. പി.സി. ഏലിയാസ്, പ്രൊഫ.ഇ.എം. പൗലോസ്, ഏലിയാസ് എം. ചാക്കോ എന്നിവർ പ്രസംഗിച്ചു.

അനുമോദനങ്ങൾക്ക് ഡോ.ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ സമുചിതമായി മറുപടിപറഞ്ഞു. 'സഭയിൽ ശാശ്വത സമാധാനവും വൈകാരിക ഐക്യവും കൈവരിക്കുവാൻ ദൈവം തമ്പുരാൻ സംഗതിയാക്കട്ടെ' എന്ന് മെത്രാപ്പോലീത്ത പ്രത്യാശ പ്രകടിപ്പിച്ചു.

●

---

ഇടവകപള്ളിയായ പുത്തൻകാവിൽ തന്നെ തങ്ങളുടെ ആത്മീയ പിതാവിന് അന്ത്യവിശ്രമം ഒരുക്കണമെ പുത്തൻകാവിലെ സഭാമക്കളുടെ അദമ്യമായ ആഗ്രഹവും നിർബന്ധവും കാരണം പുത്തൻകാവിൽതന്നെ കബറടക്കാൻ പരിശുദ്ധ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ അനുമതി നൽകി.

ഏപ്രിൽ 20-ാം തീയതി പഴയസെമിനാരിചാപ്പലിൽ വച്ച് വി. മൂറോൻകൂദാശ നടത്തുന്നതു സംബന്ധിച്ച വ്രതത്തിലും ഒരുക്കത്തിലുമായിരുന്നതിനാൽ പ. ബാവായിക്ക് കുന്നംകുളത്തിനു പോയി കൊച്ചുതിരുമേനിയുടെ മൃതദേഹം സന്ദർശിക്കുന്നതിനോ, കബറടക്കശുശ്രൂഷയിൽ സംബന്ധിക്കുന്നതിനോ കഴിയാതെവന്നതിനാൽ മൃതദേഹം 18-ാം തീയതി പഴയ സെമിനാരിയിൽ കൊണ്ടു വന്ന് പ. ബാവാ തിരുമേനിയെ കാണിച്ച ശേഷമാണ് പുത്തൻകാവിനു കൊണ്ടുപോയത്.ആയിരങ്ങളുടെ വിലാപധ്വനിയുടെ മദ്ധ്യേ പുത്തൻകാവ് പള്ളിയുടെ മദ്ബഹായുടെ വടക്ക് വശത്ത് തയ്യാറാക്കപ്പെട്ട കല്ലറയിൽ സീനിയർ മെത്രാപ്പോലീത്താ ഔഗേൻ മാർ തീമോത്തിയോസ് തിരുമേനിയുടെ പ്രധാനകാർമ്മികത്വത്തിൽ മൃതശരീരം സംസ്കരിക്കപ്പെട്ടു അങ്ങനെ സഭയ്ക്കുവേണ്ടി സഭാമക്കൾക്കുവേണ്ടി കർമ്മനിരതമായിരുന്ന ആ മഹത്ജീവിതം നിത്യവിശ്രാന്തിയിലെത്തി.

കുന്നംകുളം മരത്തങ്കോട് ചാപ്പലിൽ കൊച്ചുതിരുമേനി തൻെറ ജീവനെ രക്ഷകൻെറ കൈയ്യിൽ ഏൽപ്പിച്ച് കാലം ചെയ്ത മുറി, ഇപ്പോൾ പ്രാർത്ഥനാമുറിയായി അനേകർക്ക് ആശ്വാസം നൽകുന്നു. പുത്തൻകാവിലെ തിരുമേനിയുടെ കബറിടവും അനേകരുടെ ആശ്രയമായി, ആശ്വാസമായി തീർന്നിരിക്കുന്നു. എല്ലാവർഷവും ഏപ്രിൽ [illegible]നും 18. നും കൊച്ചുതിരുമേനിയുടെ ഓർമ്മ പെരുന്നാൾ പുത്തൻകാവ് കത്തീഡ്രലിൽ ആചരിക്കുന്നു. ആ പിതാവിൻെറ മദ്ധ്യസ്ഥത സഭയ്ക്കും സഭാമക്കൾക്കും കോട്ടയായിരിക്കട്ടെ.

●

# കൗൺസലറുടെ പംക്തി

ഫാ. ഒ. തോമസ്

പ്രത്യാശ കൗൺസലിംഗ് സെന്റർ

ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിൽ നടത്തപ്പെടുന്ന കൗൺസലിംഗ് ട്രെയിനിംഗിന്റെ രണ്ടാം ബാച്ചിലേക്കു പ്രവേശനത്തിനുള്ള അപേക്ഷകൾ ക്ഷണിക്കുന്നു. വൈദികരെക്കൂടാതെ, സഭയിലെ ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളിൽ സജീവമായി പ്രവർത്തിക്കുന്ന ബിരുദധാരികളായ സ്ത്രീ-പുരുഷന്മാർക്കും അപേക്ഷിക്കാം. അപേക്ഷാ ഫാറത്തിനും പ്രോസ്പെക്ടസിനും, കോ-ഓർഡിനേറ്റർ, പ്രത്യാശാ കൗൺസലിംഗ് സെന്റർ, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, പി.ബി. 98, കോട്ടയം - 1. എന്ന വിലാസത്തിൽ ഉടനെ എഴുതുക. പൂരിപ്പിച്ച അപേക്ഷകൾ ജൂൺ 25-നു മുൻപ് ലഭിച്ചിരിക്കണം.

ചോദ്യം.

എന്റെ ഭർത്താവ് വിദേശത്താണ്. അദ്ദേഹത്തിന്റെ അമ്മയുടെ കൂടെ ഞാൻ താമസിക്കുന്നു. വളരെ അടക്കവും ഒതുക്കവും പരിശീലിപ്പിച്ച അന്തരീക്ഷത്തിലാണ് ഞാൻ വളർത്തപ്പെട്ടത്. എന്റെ അമ്മായിയമ്മ, ചെറിയകാര്യങ്ങൾക്കു പോലുംഅധികമായ കുറ്റപ്പെടുത്തലുകൾ നടത്തുന്ന കൂട്ടത്തിലാണ്. ഞാൻ ഒന്നിനോടും പ്രതികരിക്കാതെ എല്ലാം സഹിച്ചു കഴിഞ്ഞു പോകുന്നു. എന്നാൽ ഈയിടെയായി എനിക്ക്. ശാരീരികമായി വളരെ അസ്വസ്ഥതകൾ ഉണ്ട്. ഡോക്ടറുടെ അഭിപ്രായത്തിൽ എനിക്ക് ശരീരികാസുഖങ്ങൾ ഒന്നും ഇല്ല. എല്ലാം മാനസികമാണ് എന്നു പറഞ്ഞു. എന്താണ് എന്റെ അസുഖം ? ഈയവസരത്തിൽ ഞാൻ എന്തു ചെയ്യണം എന്ന് നിർദ്ദേശിച്ചാൽ കൊള്ളാം.

ഉത്തരം.

ബാഹ്യമായ സമ്മർദ്ദങ്ങൾ മൂലം ആന്തരീകമായി ഒരു കുലുക്കവും തട്ടാത്തവണ്ണം യോഗി തുല്യമായ മാനസീക നിലവാരത്തിലേക്കു നാം ഉയർത്തപ്പെടുന്നതും "നല്ല കുട്ടി"യാകാൻ വേണ്ടി സമൂഹം വിപരീതമെന്ന് വിധിക്കപ്പെട്ട എല്ലാവികാരങ്ങളേയും അടിച്ചമർത്തി ജീവിക്കുന്നതും രണ്ടായിട്ടു കാണുവാനുള്ള കഴിവ് നമുക്കുണ്ടാവണം. നിങ്ങൾക്കുണ്ടായിട്ടുള്ള 'അടക്കവും ഒതുക്കവും' ഈ രണ്ടാമത്തെ കൂട്ടത്തിൽ ഉൾപ്പെടാനാണ് സാദ്ധ്യത. ദീർഘക്ഷമയും, സൗമ്യതയും, ഇന്ദ്രിയങ്ങളുമൊക്കെ പരിശുദ്ധാത്മകൃപയിൽ വളരുമ്പോൾ നൈസർഗ്ഗികമായി നമ്മിൽ ഉണ്ടാകും. എന്നാൽ വളർച്ചയുടെ ഒരു നിലവാരത്തിലെത്തുംവരെ സാധാരണക്കാരായ എല്ലാ മനുഷ്യരും അവരുടെ നിഷേധാത്മകമായ വികാരങ്ങളെ നമുക്കും, സമൂഹത്തിനും ദോഷകരമായ വിധത്തിൽ പ്രകടിപ്പിക്കാൻ കൂടി പരിശീലിക്കേണ്ടിയിരിക്കുന്നു. സമൂഹത്തിന്റെ അംഗീകാരത്തിനു വേണ്ടി അവയെ അടിച്ചമർത്തിയാൽ പലവിധത്തിൽ നമുക്കു ദോഷമുണ്ടാകാം. അമ്മായിയമ്മയുടെ പെരുമാറ്റത്തിൽ, നിങ്ങൾക്ക് ശക്തമായ പ്രതിഷേധവും, ദേഷ്യവും, സങ്കടവുമെല്ലാം കാണും. ന്യായമായ വിധത്തിൽ മറ്റുള്ളവരെ മുറിപ്പെടുത്താതെ സഭ്യമായ ഭാഷയിൽ നിങ്ങളുടെ വികാരങ്ങളെ വെളിപ്പെടുത്തുവാൻ നിങ്ങൾക്കു സാധിക്കണം. ഒരു പക്ഷേ അത്തരത്തിലുള്ള വെളിപ്പെടുത്തൽ, തെറ്റുകൾ തിരുത്താൻ അവർക്കും അവസരം നൽകുന്നതിന് സഹായിക്കും. നിങ്ങളുടെ 'അടക്കവും ഒതുക്കവും' നന്മയെന്നു കരുതി അനുഭാവപൂർവ്വം പെരുമാറാൻ അവർക്കു കഴിയാത്തിടത്തോളം അവരുടെ തെറ്റിനെ, നിങ്ങൾ പ്രോത്സാഹിപ്പിക്കരുത്. തന്നെയുമല്ല സഹിക്കാവുന്നതിനപ്പുറം നിങ്ങളുടെ മാനസിക സംഘർഷം അധികരിച്ച സ്ഥിതിയ്ക്ക്, അവയെ അടിച്ചമർത്തുന്നതിനു പകരം പുറത്തേക്ക് ഒഴുക്കിക്കളയുവാനാണ് ശ്രമിക്കേണ്ടത്. അഥവാ നേരിട്ട് പ്രതികരിക്കാൻ കഴിവില്ലെങ്കിൽ ഏറ്റവും അടുത്ത സുഹൃത്തിനോടോ അല്ലെങ്കിൽ ഒരു കൗൺസിലറേയോ തന്നെ സമീപിച്ച് നിങ്ങളുടെ മനസ്സിന്റെ അസ്വസ്ഥകൾ പങ്കിടണം. ബൗദ്ധികമായിട്ടുള്ള ചർച്ചയേക്കാൾ, അടിച്ചമർത്തിയിട്ടുള്ള വികാരങ്ങളെ രപകാശിപ്പിക്കുവാൻ കഴിഞ്ഞാൽ മനസ്സ് സംഘർഷ വിമുക്തി നേടാൻ സാദ്ധ്യതയുണ്ട്. 'കോപിച്ചാലും പാപംചെയ്യരുത്' എന്ന വേദപ്രമാണം. മറ്റുള്ളവരെ ദ്രോഹിക്കാത്ത വിധത്തിൽ കോപത്തെ പ്രകടിപ്പിക്കുന്നതിന് സാധൂകരണം നൽകുന്നു. കോപവും, താപവും ഒന്നും ഉണ്ടാകാത്ത നിലയിൽ പൂർണ്ണതയിലേയ്ക്ക് വളരുന്നതുവരെ, അവയൊക്കെ അനാരോഗ്യകരമായ നിലയിൽ അടിച്ചമർത്താതെ നേരത്തെ സുചിപ്പിച്ചതുപോലെ പ്രകടിപ്പിക്കുവാൻ അവസരങ്ങൾ കണ്ടെത്തുന്നതാണ് നല്ലത്. ഭർത്താവ് കൂടെയുള്ളപ്പോൾ, നിങ്ങളുടെ മാനസികസംഘർഷം തുറന്നു പറയുന്നത് പ്രയോജനം ചെയ്യും. അതോടൊപ്പം കൊച്ചു കാര്യങ്ങളിൽ വ്രണപ്പെടാത്ത ഒരു മാനസികാവസ്ഥ ലഭിക്കാൻ മുട്ടിപ്പായി പ്രാർത്ഥിക്കുകയും ചെയ്യുക.

●

# പോസ്ററ് എസ്. എസ്. എൽ. സി ക്യാമ്പ്

അവലോകനം

മനോ വി. സ്റ്റീഫൻ &
ജിസാ എലിസബത്ത് ജേക്കബ്

**നന്ദിയോടെ......**

നന്ദിയോടെ സ്തുതിപാടിടാം.... ഞങ്ങൾ പാടി. പ്രാർത്ഥിച്ചു. കണ്ണുകൾ നിറഞ്ഞു – പിരിയുന്ന ദു:ഖം മൂലമോ ? ദൈവസ്നേഹത്തിൽ അലിയുന്ന ഹൃദയം മൂലമോ......?

ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം ഒരുക്കിയ വേദി. സ്ഥലം മാങ്ങാനം ക്രൈസ്തവാശ്രമം. സന്ദർഭം – 9-ാമത് പോസ്റ്റ് എസ്. എസ്. എൽ. സി ക്യാമ്പിന്റെ സമാപനം. സ്തോത്രശുശ്രൂഷയുടെ അവസാനഘട്ടം. പ്രസ്ഥാനം ബിഷപ്പ് വൈസ് പ്രസിഡൻറ് ഗീവറുഗീസ് മാർ കൂറിലോസ് തിരുമേനിയുടെ ആശീർവാദത്തോടെ ക്യാമ്പിന് തിരശ്ശീല വീണു.

മദ്ധ്യവേനൽ അവധിക്കാല 'ബോറടി ' അകറ്റാൻ വന്നവരും ആദ്യമായി ഇത്തരം ക്യാമ്പിൽ പങ്കെടുത്തവരും ഒരേ സ്വരത്തിൽ അംഗീകരിച്ചു – . അവിസ്മരണീയമായ അനുഭവം – ഒരു മയിൽ പീലിത്തുണ്ടു പോലെ ഓർമ്മകളുടെ ചെപ്പിൽ എക്കാലവും സൂക്ഷിക്കുവാൻ.

ഈ ക്യാമ്പിന് ഒരു സവിശേഷതയുണ്ടായിരുന്നു. ഇതിൽ പങ്കെടുത്ത വിദ്യാർത്ഥികളായിരുന്നു ഇതിന്റെ നടത്തിപ്പുകാർ അഞ്ച് ഗ്രൂപ്പുകളായി ഞങ്ങളെ വിഭജിച്ചു. അതും രസകരമായൊരു ഗ്രൂപ്പ് ഗെയിമിലൂടെ. ഒന്നിച്ചു വന്നവർ പല ഗ്രൂപ്പുകളിലായി. പലതായി വന്നവർ ഒരേ ഗ്രൂപ്പിലും. ആദ്യം അൽപം അസൗകര്യവും പിന്നീട് അൽപമായ സന്തോഷവും തോന്നി. ഞങ്ങൾ തന്നെ ഞങ്ങളുടെ ലീഡേഴ്സിനെ കണ്ടെത്തി. ഓരോ ദിവസവും ക്യാമ്പ് നടത്തിപ്പിന്റെ ചുമതല ഓരോ ഗ്രൂപ്പിനായിരുന്നു. പ്രാർത്ഥന നയിക്കുക, അതിഥികളെ സ്വീകരിക്കുക. സ്വാഗതം പറയുക, കൃതജ്ഞത പറയുക, വേദി ഒരുക്കുക, ഭക്ഷണം വിളമ്പുക – എല്ലാം ഞങ്ങളുടെ ചുമതലയിൽ. ഭക്ഷണത്തിന് ശേഷം പാത്രങ്ങൾ സ്വയം കഴുകി വയ്ക്കണം.

പ്രസ്ഥാനം വൈസ്പ്രസിഡണ്ട് ബിഷപ്പ് പൗലോസ് മാർ പക്കോമിയോസ് തിരുമേനി ക്യാമ്പ് ഉദ്ഘാടനം ചെയ്തു. ഓർത്തഡോക്സ് സെമിനാരി പ്രിൻസിപ്പൽ ഫാ.ഡോ.കെ.എം. ജോർജ്, ജന.സെക്രട്ടറി ഫാ. ജോൺ തോമസ്, ഭിലായ് സെമിനാരി ഡീക്കൻ ഫാ.ഫിലിപ്പ് കുരുവിള, പ്രൊഫ. ജോൺമാത്യു എന്നിവർ പ്രസംഗിച്ചു. ക്യാമ്പ് ഡയറക്ടർ പ്രൊഫ. പി.സി. ഏലിയാസ് സ്വാഗതവും കോ- ഓർഡിനേറ്റർ ജേക്കബ് സഖറിയാ കൃതജ്ഞതയും പറഞ്ഞു.

അപരിചിതത്വത്തിന്റെ മഞ്ഞ് ഉരുകാൻ ഉതകിയ 'ഐസ് ബ്രേക്കിംഗ്' എന്ന സ്വയം പരിചയപ്പെടുത്തലും 'ഐസ് മെൽറ്റിംഗ്' എന്ന പരസ്പരം പരിചയപ്പെടുത്തലും രസകരമായി.

''സമഗ്രമായ വ്യക്തിത്വ വികസനമാണ് വിദ്യാഭ്യാസത്തിന്റെ പരമമായ ലക്ഷ്യമെന്ന്'' ആദ്യത്തെ ക്ലാസ്സിൽ ഫാ.ടി.ജെ.ജോഷ്വാ ഉദ്ബോധിപ്പിച്ചു. മാത്സ്, ഫിസിക്സ്, കെമിസ്ട്രി, ബയോളജി, ഇംഗ്ലീഷ്, ഭാഷാ സാഹിത്യം എന്നീ വിഷയങ്ങൾ പ്രീഡിഗ്രി തലത്തിൽ എങ്ങിനെ പഠിക്കണമെന്ന് പ്രതിപാദിക്കുന്ന ക്ലാസ്സുകൾക്ക് യൂണിവേഴ്സിറ്റി, കോളേജ് അദ്ധ്യാപകരായ പ്രഗത്ഭർ നേതൃത്വം നൽകി.

'വിദ്യാർത്ഥികളുടെ പ്രശ്നങ്ങളും സാധ്യതകളും' എന്നതിനെക്കുറിച്ച് ഞങ്ങളെ സജീവ പങ്കാളിത്തത്തോടെ ഡോ.എലിശബാ മാത്യു ചർച്ച ചെയ്യുകയും ഞങ്ങളോടൊപ്പം താമസിച്ച് സംശയങ്ങൾ നിവാരണം ചെയ്യാൻ സഹായിക്കുകയും ചെയ്തു.

പരിശുദ്ധ കാതോലിക്കാബാവാ മഹനീയ സാന്നിദ്ധ്യം മൂലവും വചനം കൊണ്ടും ഞങ്ങളെ അനുഗ്രഹിച്ചു. '' എല്ലാ വർഷവും ഈ തരം ക്യാമ്പിൽ ഞാൻ പങ്കെടുക്കാറുണ്ട്. ഇനിയും നടക്കുന്ന എല്ലാ ക്യാമ്പുകളിലും എന്റെ സാന്നിദ്ധ്യം ഉണ്ടാകും. ഞാൻ മരിക്കയില്ല. എന്റെ ശരീരം മണ്ണായി മാറിയേക്കും. എന്റെ ആത്മാവ് എല്ലാ തവണയും ക്യാമ്പ് സന്ദർശിക്കും'' പരിശുദ്ധ പിതാവ് സന്തോഷത്തോടെ കല്പിച്ചു. ഞങ്ങൾ എല്ലാം മറന്ന് കൈയ്യടിച്ചു.

പ്രസ്ഥാനം പ്രസിഡണ്ട് ഡോ.ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനി ശാരീരിക അസ്വസ്ഥത അവഗണിച്ചും ക്യാമ്പ് സന്ദർശിച്ചു. ഞങ്ങൾ വന്ദ്യ പിതാവിനു 87-ാം ജന്മദിനം സമുചിതമായി ആഘോഷിച്ചു. തുമ്പമൺ ഭദ്രാസനാധിപൻ ഫിലിപ്പോസ് മാർ യൗസേബിയോസ്, ഗീവർഗീസ് മാർ കൂറിലോസ്, പൗലോസ് മാർ പക്കോമിയോസ് എന്നീ തിരുമേനിമാരും

ജന്മദിനാശംസകൾ അർപ്പിച്ചു.

ക്രൈസ്തവാശ്രമത്തിലൊരു 'സമാധാന ഗൃഹ'മുണ്ട്. വൃത്താകൃതിയിലൊരു ചാപ്പൽ. ദിവസവും രാവിലെ ധ്യാനത്തിനും യോഗാപരിശീലനത്തിനും അവിടെയാണ് ഞങ്ങൾ സമ്മേളിച്ചത്. ക്ലാസ്സുകൾക്കായി ആശ്രമഹാളിലും പലപ്പോഴും മരച്ചുവടുകളിലും ഞങ്ങൾ ചേക്കേറി.

'മുഖാമുഖം' പരിപാടിയിൽ ട്രാവൻകൂർ സിമൻറ്സ് എം.ഡി. എഞ്ചിനീയർ രാജു ചെറിയാൻ, ഡോ.മാത്യു കുര്യൻ, ഡോ.ടി.ടിജു, ഡി.വൈ.എസ്.പി. ഐ.സി.തമ്പാൻ, ഫാ.പോൾ മൈലപ്ര എന്നിവർ പങ്കെടുത്തു. ഡോ. എ.കെ.ജോർജ്, പ്രൊഫ. മേരി ജോർജ് നയിച്ച 'ഷെയറിംഗ്' എന്ന പരിപാടിയിൽ ഞങ്ങളുടെ സംശയങ്ങൾക്ക് ഉത്തരം ലഭിച്ചു. ഡോ. സി.ജെ.റോയി, പോൾ മണലിൽ, ജയിംസ് ആദായി, തോമസ് നീലാർമഠം എന്നിവർ പങ്കെടുത്ത 'മീഡിയാ സെമിനാർ' സജീവമായിരുന്നു.

ധ്യാനവും വി.കുമ്പസാരവും അപൂർവ്വമായ ഒരനുഭവമായി മാറി. ഡോ.ഫാ.ജോൺ മാത്യൂസ് ധ്യാനം നയിച്ചു. മൈലപ്ര ആശ്രമം സുപ്പീരിയർ ഫാ.പോൾ, ദേവലോകം കാതോലിക്കേറ്റ് അരമനയിലെ ഫാ.റെജി മാത്യു, ഫാ.ചെറിയാൻ കാരയ്ക്കൽ, ഫാ.ജോൺ മാത്യൂസ് എന്നിവർ ഞങ്ങളുടെ യഥാർത്ഥ കുമ്പസാര പിതാക്കന്മാരായി മാറി. പിറ്റേന്ന് കൂറിലോസ് തിരുമേനി വി.കുർബ്ബാന അർപ്പിച്ചു. ഞങ്ങൾ എല്ലാവരും വി.കുർബ്ബാന അനുഭവിച്ചു.

ആശ്രമത്തിൻെറ ഭാഗമായ 'ബാലഗ്രാം' സന്ദർശിച്ചത് മറ്റൊരു മറക്കാനാവാത്ത അനുഭവമായി. അവിടെ കഴിയുന്ന അനാഥ സഹോദരങ്ങൾക്കായി ഞങ്ങൾ 1500 രൂപ സംഭാവന ചെയ്തു.

പ്രസംഗം, സംഗീതം തുടങ്ങിയ ഇനങ്ങളിൽ മത്സരങ്ങൾ നടന്നു. ജിജി ജേക്കബ് മിക്ക ദിവസങ്ങളിലും സംഗീത പരിശീലനത്തിന് നേതൃത്വം നൽകി. അഞ്ച് ഗ്രൂപ്പുകളിലെയും അംഗങ്ങൾ പങ്കെടുത്ത അഞ്ച് മൈം അരങ്ങേറിയ ടാലൻറ് നൈറ്റ് ഗംഭീരമായി.

ക്യാമ്പ് ഡയറക്ടർ പ്രൊഫ.പി.സി.ഏലിയാസ്, കോ.ഓർഡിനേറ്റർ ജേക്കബ് സഖറിയ, സിസ്റ്റർ മറീന, രേഷ്മ ടീച്ചർ, പ്രിയാ ടീച്ചർ എന്നിവർ ഞങ്ങളോടൊപ്പം ഞങ്ങളെ നയിച്ചുകൊണ്ട് കഴിഞ്ഞു.

ക്യാമ്പിൽ കേരളത്തിൻെറ വിവിധ ഭാഗങ്ങളിൽ നിന്നുള്ള 62 വിദ്യാർത്ഥികൾ പങ്കെടുത്തു. രശ്മികുമാർ എന്ന ഹൈന്ദവ സഹോദരി അടക്കം. ക്യാമ്പ് അവലോകനം നടത്തി സംസാരിച്ച വിദ്യാർത്ഥികൾ എല്ലാവരും ആവശ്യപ്പെട്ടു- ക്യാമ്പിൻെറ കാലാവധി നീട്ടണം, വീണ്ടും ഈ ക്യാമ്പിലെ കുട്ടികളെ ഒരുമിച്ച് വിളിച്ചു കൂട്ടണം.

ഞങ്ങൾ ക്യാമ്പ് കഴിഞ്ഞ് മടങ്ങിയത് കൂടുതൽ സമ്പന്നരായിട്ടാണ്. ദൈവകൃപയിലും 62 സഹോദരീസഹോദരന്മാരുടെ സൗഹാർദ്ദത്തിലും ഗുരുക്കന്മാരുടെ അനുഗ്രഹത്തിലും.

"എന്നെ തന്നെ സന്നിധിയിൽ
കാഴ്ചയണപ്പാനും നാഥാ
എന്നെ നിനക്ക് സുഗന്ധമതായ്
അർപ്പിപ്പാനും കൃപ ചെയ്ത"

ഓരോ സെഷനും ആരംഭിച്ചപ്പോൾ ഞങ്ങൾ അവർ രസിച്ചു പാടിയ ആ ഗീതം അന്വർത്ഥമാകാൻ ഈ ക്യാമ്പ് സഹായിക്കുമെന്ന് ഞങ്ങൾ വിശ്വസിക്കുന്നു.



**FOR FAVOURS RECEIVED**





A BELIEVER FROM BHOPAL

# 'റാഗിംഗ്' ഒരു ക്രൂര വിനോദം

വിനോദ് ജോർജ് ആറാട്ടുപുഴ
വൈദിക സെമിനാരി

പുതിയ അധ്യയന വർഷം ആരംഭിക്കുകയായി. കലാലയങ്ങളിലും പ്രൊഫഷൽ വിദ്യാഭ്യാസ സ്ഥാപനങ്ങളിലും പുതുതായിചേരുന്നവരെ സീനിയേഴ്സ് ആഘോഷപൂർവ്വം സ്വീകരിക്കുന്ന 'റാഗിംഗ്' എന്ന ക്രൂര വിനോദം പാരമ്പര്യമായി നിലനിൽക്കുകയാണ്. മനുഷ്യജീവന് യാതൊരു വിലയും കല്പിക്കാത്ത അതിക്രൂരവും നിഷ്ഠൂരവുമായ വിനോദം.

റാഗിംഗ് പുതിയ വിദ്യാർത്ഥികളെ സഹന ശക്തിയുള്ളവരാക്കിത്തീർക്കാനാണു നടത്തുന്നതെന്നു ഹോസ്റ്റലുകളിലെ ജീവിതത്തിനിടയിൽനേരിടുന്ന കാലുഷ്യങ്ങളെ മറക്കാനും എന്തും ക്ഷമാപൂർവ്വം സഹിക്കാനും ജൂനിയർമാരെ പരിശീലിപ്പിക്കുമെന്നും ഇതിൻെറ അനുകൂലികൾ അഭിപ്രായപ്പെടുന്നു. റാഗിംഗ് സഹപാഠികൾക്കെതിരെയുള്ള 'അനുവദനീയമായ' അക്രമപ്രകടനമാണെന്നു വാദിക്കുന്നവരുമുണ്ട്. കോളേജുകളിലേക്കു കടന്നുവരുന്നവരുടെ നാണം മാറ്റിയെടുക്കാനും ആത്മവിശ്വാസം വർദ്ധിപ്പാനും ഇതു സഹായകമാണെന്നാണ് അവരുടെ വിശദീകരണം.

കുട്ടികളും അവരുടെ മാതാപിതാക്കളും ഒരു പരിചയപ്പെടുത്തലിനോ ചെറിയ സൽക്കാരങ്ങൾക്കോ എതിർപ്പു പ്രകടിപ്പിക്കുകയില്ല. പക്ഷേ ചിന്തിക്കാൻ പോലും അറയ്ക്കുന്ന കാര്യങ്ങളാണു ഇന്നു നടക്കുന്നത്. ലൈംഗികതയുടെ വികൃതരൂപങ്ങളും പീഡനങ്ങളും ദേഹോപദ്രവവുമെല്ലാം ഇതിൻെറ ഭാഗമായിരിക്കുന്നു. കൊലപാതകത്തിൽ കലാശിക്കുന്ന തരത്തിൽ ഇന്നത്തെ റാഗിംഗ് മാറിയിരിക്കുന്നു.

കഴിഞ്ഞ വർഷം മദ്രാസ് യൂണിവേഴ്സിറ്റി വൈസ്ചാൻസലറുടെ ഏകപുത്രൻ റാഗിംഗിൻെറ ഭാഗമായി നടന്ന കരാട്ടെ പ്രയോഗത്തിൽ മരണമടഞ്ഞു. മൃതദേഹം മറവു ചെയ്യുന്നതിനു സ്വീകരിച്ച മാർഗങ്ങൾ കേട്ടിട്ട് അറപ്പു തോന്നുന്നു. ക്രൂരതയെന്നും കാടത്തമെന്നുമുള്ള വാക്കുകൾ ഉപയോഗിച്ചാൽപോലും ഈ ഹീനകൃത്യത്തെ വിവരിക്കാനാവില്ല. ഇതിനുമുൻപും കൊലപാതകത്തിൽ കലാശിച്ചിട്ടുള്ള സംഭവങ്ങൾ നടന്നിട്ടുണ്ട്. മാനസികവും ശാരീരികവുമായ പീഡനങ്ങളേറ്റ് ആത്മഹത്യ ചെയ്തവരുണ്ട്. പ്രൊഫഷണൽ കോളേജുകളിൽ പ്രവേശനം നേടിയവരിൽ പലരും ക്രൂരമായ റാഗിംഗിൻെറ ഫലമായി ആദ്യ ദിവസങ്ങളിൽ തന്നെ കോളേജ് വിട്ടു പോന്നിട്ടുണ്ട്

തൻെറ മക്കളുടെ ശ്രേഷ്ഠമായ ഭാവി ലക്ഷ്യമാക്കി കലാലയങ്ങളിലേക്ക് അയയ്ക്കുന്ന മാതാപിതാക്കൾക്ക് തൻെറ കുഞ്ഞിൻെറ ശരീര ഭാഗങ്ങൾ ഖണ്ഡം ഖണ്ഡമായി വേർതിരിച്ചു കിട്ടുന്ന അനുഭവമാണെങ്കിൽ...... എവിടെ മൂല്യങ്ങൾ!! എവിടെ ധാർമ്മികത!!

ധാർമ്മികതയ്ക്കു വില കല്പിക്കാത്ത ഒരു സമൂഹത്തിൻെറ വളർച്ച ഇവിടെ ആവശ്യം ഇല്ല. എൻെറ സഹോദരൻെറ ശരീരത്തെ നോവിക്കുവാനോ മുറിവേല്പിക്കുവാനോ എനിക്ക് അവകാശമില്ല എന്ന ചിന്ത ഉണ്ടാകണം. മറ്റുള്ളവരുടെ വേദന എൻെറ വേദനയായി ഞാൻ കാണണം.

'നിങ്ങൾ ദൈവത്തിൻെറ മന്ദിരമെന്നും. ദൈവത്തിൻെറ ആത്മാവ് നിങ്ങളിൽ വസിക്കുന്നുവെന്നും അറിയുന്നില്ലയോ? ദൈവത്തിൻെറ മന്ദിരം നശിപ്പിക്കുന്നവനെ ദൈവം നശിപ്പിക്കും. ദൈവത്തിൻെറ മന്ദിരം വിശുദ്ധമല്ലോ'.

ദൈവത്തിൻെറ ആത്മാവ് വസിക്കുന്ന സഹോദരൻെറ ശരീരത്തെ ദണ്ഡിപ്പിക്കുവാൻ എനിക്കെന്ത് അധികാരം?

ബ്രിട്ടീഷുകാരിൽ നിന്നു കിട്ടിയതാണ് നമ്മുടെ സംസ്കാരത്തിന് ഒട്ടും യോജിക്കാത്ത ഈ വികൃതവിനോദം. ബ്രിട്ടനിലെ പബ്ലിക് സ്കൂളുകളിൽ പഠിക്കുന്നവർ പ്രഭുകുടുംബങ്ങളിൽ പെട്ടവരായിരിക്കും. പുതുതായി എത്തുന്നവരെ ഒന്നു മെരുക്കിയെടുക്കാൻ റാഗിംഗ് ആയി സീനിയർമാരുടെ ആയുധം. ഈ അനു

കരണ ഭ്രമത്തിൽ ആദ്യം ചെന്നുപെട്ടത് ഇന്ത്യയിലെ ഉന്നതമായ വിദ്യാലയങ്ങളും പ്രൊഫഷണൽ കോളജുകളുമായിരുന്നു. പിന്നീടതു വ്യാപകമായി. അതിർവരമ്പുകളെല്ലാം ലംഘിക്കുകയും ചെയ്തു.

റാഗിംഗിനു പല രീതികളുമുണ്ട്. ചെന്നായ്ക്കൾ മാൻകുട്ടികളെ വന്നു വളയും പോലെ യാണ് സീനിയർമാർ ജൂനിയർ കുട്ടികളെ വന്ന് ആക്രമിക്കുന്നത്. അവർക്ക് മറുപടി പറയുവാൻ വിഷമമായ ചോദ്യം ചോദിക്കുന്നു. മാനസികഭേദ്യം സഹിക്കാതെ അവസാനം പുതിയ വിദ്യാത്ഥി പൊട്ടിക്കരയുന്നു. ഇതാണ് ഒരു രീതി. പിന്നെ പല പരിശോധനകളുണ്ട്. ഒന്നു രണ്ടു ദിവസം നീണ്ടു നിൽക്കുമത്. സീനിയർമാരിൽ പലരുടെയും പരിശോധനകളാണ് നേരിടേണ്ടത്. പുതിയ വിദ്യാർത്ഥി ഡാൻസ് ചെയ്യണം, പാടണം, കുട്ടികളെപ്പോലെ കരയണം, സീനിയർമാരുടെ അഭീഷ്ടപ്രകാരം പ്രവർത്തിക്കണം. റാഗിംഗിൻെറ അലിഖിതനിയമമാണിത്. അവസാനം സീനിയർമാരെല്ലാം ചേർന്ന് ജൂനിയർമാർക്കൊരു സൽക്കാരവും കൊടുക്കും, റാഗിംഗിൻെറ സമാപനമാണിത്.

റാഗിംഗിനു മനഃശാസ്ത്രപരമായ ഒരു വശവുമുണ്ട്. ഇപ്പോൾ പെൺകുട്ടികളും സഹപാഠികളെ റാഗിംഗിനു വിധേയരാക്കുന്നു. സൗന്ദ ര്യമില്ലാത്ത പെൺകുട്ടികൾ സൗന്ദര്യമുള്ളവരെ കടന്നാക്രമിക്കുക സാധാരണമായിരിക്കുന്നുവെന്നു മനഃശാസ്ത്രജ്ഞന്മാർ ചൂണ്ടിക്കാട്ടുന്നു. സമൂഹത്തിൻെറ വിവിധ ശ്രേണികളിൽ നിന്നു വരുന്ന വിദ്യാർത്ഥിനി വിദ്യാർത്ഥികളുണ്ടാവും കലാലയങ്ങളിൽ. സാമ്പത്തിക ശേഷിയുള്ളവരും ഇല്ലാത്തവരും,സാമർത്ഥ്യം കൂടിയവരും കുറഞ്ഞവരുമെല്ലാം. സ്നേഹം കിട്ടാത്ത കുടുംബങ്ങളിൽ നിന്നുള്ളവരുമുണ്ടാകും. പക്വതയും വിവേകവും നേടാത്ത മനസ്സുകളിൽ ഈ ഭിന്നഭേദങ്ങൾ ക്രൂരതയാണ് റാഗിംഗിൻെറ രൂപത്തിൽ കുത്തി നിറയ്ക്കുന്നതെന്നു തോന്നുന്നു.

ഉന്നത വിദ്യാഭ്യാസം കുട്ടികൾക്കു നേടിക്കൊടുക്കുവാൻ എന്തു ത്യാഗവും അനുഷ്ഠിക്കുന്നവരാണ് കേരളത്തിലെ മാതാപിതാക്കൾ. വളരെ പ്രതീക്ഷയോടെയാണ് കുട്ടികളെ ഉന്നതസ്ഥാപനങ്ങളിലേക്ക് അയയ്ക്കുന്നത്. പ്രൊഫഷണൽ കോളേജുകളിലെ ആദ്യദിനങ്ങൾ ഇവിടെയും പീഡനകാലമായി മാറിയിരിക്കുന്നു. വർഷങ്ങളായി ഈ ക്രൂരവിനോദം തുടരുകയാണ്. റാഗിംഗിനു വിധേയരാകുന്നവർ ആ വിരോധം മനസ്സിൽ വച്ചുകൊണ്ട് അടുത്തവർഷം റാഗിംഗ് വീരന്മാരായി മാറി പകതീർക്കുന്നു. പരപീഡനത്തിന് അവസാനമില്ലേ?

കേന്ദ്ര വിദ്യാഭ്യാസ വകുപ്പും സംസ്ഥാന സർക്കാരുകളും റാഗിംഗ് തടയാൻ കർശന നടപടികൾ എടുക്കണമെന്നു വിദ്യാഭ്യാസ സ്ഥാപന മേധാവികൾക്കും പോലീസ് അധികാരികൾക്കും നിർദേശം നൽകാറുണ്ട്. ഒന്നോ രണ്ടോ സർവ കലാശാലകൾ മാത്രമേ നിരോധനം ഏർപ്പെടു ത്തിയിട്ടുള്ളൂ. ഇന്ത്യൻ പീനൽകോഡിലെ വ്യവസ്ഥകളനുസരിച്ചു തടഞ്ഞു വയ്ക്കലിനുംദേഹോപദ്രവം ഏൽപ്പിക്കുന്നതിനും കേസ് എടുക്കാവുന്നതാണ്. പീഡനമേൽക്കുന്ന കുട്ടികൾ, പഠനം തുടരാനുള്ള ആഗ്രഹത്തിൽ മൗനം പാലിക്കാറാണു പതിവ്. പരാതി കിട്ടിയാലും നടപടിയെടുക്കാൻ ചില കോളേജ് അധികൃതർക്കു മടിയാണ്. അധികാരികൾ ഇതിന് കൂട്ടുനിൽക്കുന്നുണ്ടോ എന്നു സംശയിക്കുന്നു. റാഗിംഗ് തട യാൻ കർശന നടപടികളെടുക്കണം. ഇനി ഉണ്ടായാൽ തന്നെ പരാതി പോലീസിനെ ഏൽപ്പിച്ചു കേസെടുക്കുവാനുള്ള സാഹചര്യം സൃഷ്ടിക്കണം. ഒരു വിധത്തിലുമുള്ള ഔദാര്യം അർഹിക്കാത്ത കുറ്റമാണിത്.

പാശ്ചാത്യ രാജ്യങ്ങളിൽ കനത്ത ശിക്ഷ കൾ നൽകുന്നുണ്ട്. വൻപിഴ ഈടാക്കും. സ്ഥാപനങ്ങളിൽ നിന്നു പുറത്താക്കും. ഇവിടെ അധികൃതർ പത്രക്കുറുപ്പുകളിലൂടെ മുന്നറിയിപ്പുകൾ എല്ലാ വർഷവും പുറപ്പെടുവിച്ചിട്ടും ഒരു ശമനവും ഉണ്ടാവുന്നില്ല. റാഗിംഗ് നടന്നാൽ തന്നെ ഒന്നും സംഭവിച്ചില്ലെന്നു പത്രക്കുറിപ്പ് ഇറക്കി തടിതപ്പുകയാണ് പലരും ചെയ്യുക. കുറ്റക്കാരായ വിദ്യാർത്ഥികളെ ശിക്ഷിക്കാനും പുറത്താക്കാനും മടിക്കുന്ന പ്രിൻസിപ്പൽമാർക്കെതിരെ നടപടി ഉണ്ടാവണം. വിദ്യാർത്ഥികളുടെ ഭാവി നശിപ്പിക്കുന്ന, ഒരു വിധത്തിലും ന്യായീകരിക്കാനാവാത്ത ക്രൂരവിനോദത്തെ വച്ചു പൊറുപ്പിക്കുന്നവർക്ക് അധികാരസ്ഥാനങ്ങൾ അലങ്കരിക്കാൻ അർഹതയില്ല. സർക്കാരും സർവകലാശാല അധികൃതരും ചേർന്നു റാഗിംഗ് നിരോധിച്ചുകൊണ്ട് ഈ കൊടുംക്രൂരത എന്നെന്നേക്കുമായി അവസാനിപ്പിക്കണം.

●



ഡോ. ഫീലിപ്പോസ് മാർതേയോഫീലോസ് മെത്രാപ്പോലീത്തായുടെ 83-ാം ജന്മദി നാഘോഷസമ്മേളനത്തിൽ പ. കാതോലിക്കാ ബാവാ അദ്ധ്യക്ഷപ്രസംഗം നടത്തുന്നു.



മലങ്കര ഓർത്തഡോക്സ് സഭ ബസ്ക്യോമ്യാ അസോസിയേഷൻ ഭാരവാഹി കളും ഭദ്രാസന പ്രതിനിധികളും പ്രസിഡൻറ് ഡോ. മാത്യൂസ് മാർ സേവേരി യോസ് തിരുമേനിയോടൊപ്പം

Licence No. 475. 11th APRIL 1946. Registered No. KL KTM - 38

THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

# For Favours Received









Kurian, Mrs. Sujatha
Miss Karuna,
Master Kevin
SURAT

*Printed and Published by* Fr. T.G. Zacharia *For* Orthodox Viswasa Paripalana Samithy, Kottayam *at the* Catholicate Press, Kottayam - 38
*Chief Editor* Rev. Dr. Jacob Kurian